124

പുസ്തകം ൧൭] [ലക്കം ൩

൧൯൦൮-ന്നു ൧൦൮൩ മിഥുനം

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ, പുകഴ്ച്ച ചെയ്വാൻ സംഗതി വരരുത"

(മാർ പൌലൂസ.)

## സംഗതിവിവരം.



Mar Thomas Press,

Kottayam.

പ്രസിദ്ധകൻ ററി. ജി. കൊച്ചുമ്മൻ.

# പഞ്ചാംഗം

തോമ്മൂസു—കക്കടകം

൧൯൦൮ ൧൦൮൩

ജൂലായി—ഓഗസ്റ്റ്

| ആഴ്ച. | സൂ. | മ. | ഇം. | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| ചൊ | ൧ | ൩൧ | ൧൪ | ൧-നു— മാർ കുസ്മാ, മാർ ദുമിയാനാ എന്നവരുടെ ഓൎമ്മ. |
| ബു | ൨. | ൩൨ | ൧൫ | |
| വ്യാ | ൩ | ൧ | ൧൬ | ൨-നു— പിതാവായ ബിശ്രുവായി ചെറിയ യോഹന്നാൻ എന്നിവരുടെ ഓൎമ്മ. |
| വെ | ൪ | ൨ | ൧൭ | |
| ശ | ൫ | ൩ | ൧൮ | ൩-നു— മാർ തോമ്മാശ്ലീഹായുടെ ഓൎമ്മ. (ഇൻഡ്യാക്കാൎക്കു മാറാനായ) |
| ഞാ | ൬ | ൪ | ൧൯ | |
| തി | ൭ | ൫ | ൨൦ | ൬-നു— പെന്തി: പിമ്പു ൫.ാം ഞാ. |
| ചൊ | ൮ | ൬ | ൨൧ | |
| ബു | ൯ | ൭ | ൨൨ | ൧൩-നു— പെന്തി: പിമ്പു ൬.ാം ഞാ. |
| വ്യാ | ൧൦ | ൮ | ൨൩ | |
| വെ | ൧൧ | ൯ | ൨൪ | ൧൫-നു— മാർ കുറിയാക്കോസു സഹദായുടെയും തന്റെ മാതാവായ യൂലീത്തിയുടെയും നിഖ്യായിലെ അമ്പെഹായി ബാവായുടെയും തന്നോടുകൂടെയുള്ള പരിശുദ്ധന്മാരുടെയും ഓൎമ്മ. |
| ശ | ൧൨ | ൧൦ | ൨൫ | |
| ഞാ | ൧൩ | ൧൧ | ൨൬ | |
| തി | ൧൪ | ൧൨ | ൨൭ | ൨൦-നു— പെന്തി: പിമ്പു ൭-ാം ഞാ. ഏലിയാനിബിയാ മേഘത്തിൽ കരേറിയ ദിവസം. |
| ചൊ | ൧൫ | ൧൩ | ൨൮ | |
| ബു | ൧൬ | ൧൪ | ൨൯ | ൨൨-നു— മറിയംമശ്ദലൈത്തായുടെ ഓൎമ്മ. |
| വ്യാ | ൧൭ | ൧൫ | ൩൦ | |
| വെ | ൧൮ | ൧൬ | ൩൧ | ൨൫-നു— മാർ യാക്കോബ്ശ്ലീഹായുടെ ഓൎമ്മ. |
| ശ | ൧൯ | ൧൭ | ൧ | |
| ഞാ | ൨൦ | ൧൮ | ൨ | ൨൭-നു— പെന്തി: പിമ്പു ൮.ാം ഞാ. |
| തി | ൨൧ | ൧൯ | ൩ | |
| ചൊ | ൨൨ | ൨൦ | ൪ | |
| ബു | ൨൩ | ൨൧ | ൫ | |
| വ്യാ | ൨൪ | ൨൨ | ൬ | |
| വെ | ൨൫ | ൨൩ | ൭ | |
| ശ | ൨൬ | ൨൪ | ൮ | |
| ഞാ | ൨൭ | ൨൫ | ൯ | |
| തി | ൨൮ | ൨൬ | ൧൦ | |
| ചൊ | ൨൯ | ൨൭ | ൧൧ | |
| ബു | ൩൦ | ൨൮ | ൧൨ | |
| വ്യാ | ൩൧ | ൨൯ | ൧൩ | |

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൭ | ൧൦൮൪ മിഥുനം | ലക്കം ൩

## സ്ഥാനാഭിഷേകം.

മലങ്കരെനിന്നും മേല്പട്ടസ്ഥാനാഭിഷേകം പ്രാപിക്കാനായി ഊർശ്ലേമിലേക്കു അയക്കപ്പെട്ട വ. ദി. ശ്രീമാന്മാരായ ഗീവറുഗീസ റെമ്പാച്ചൻ അവർകളുടെയും പൌലൂസ റെമ്പാച്ചൻ അവർകളുടെയും പ്രതിഷ്ഠ പോയ ഇടവമാസം ൧൪-ാംനു- വിശുദ്ധ മർക്കോസിന്റെ ദയറാപ്പള്ളിയിൽവെച്ചു നടന്ന വിവരത്തിനു കിട്ടിയ കമ്പിവാർത്ത കഴിഞ്ഞ പത്രികയിൽ പ്രസ്താവിച്ചിരുന്നുവല്ലൊ. സ്ഥാനാഭിഷേകത്തെക്കുറിച്ചു വിസ്താരമായ അറിവു കിട്ടിയിരിക്കുന്നതിനാൽ അതിനെ ചുരുക്കത്തിൽ താഴെ ചേർക്കുന്നു.

പാത്രിയർക്കീസു ബാവാ തിരുമനസ്സുകൊണ്ടു ഊർശ്ലേമിൽ എത്തിയ ഉടൻ തന്നെ സ്ഥാനാഭിഷേകത്തിനു അടുത്ത ഒരു തീയതി നിശ്ചയിച്ചു എങ്കിലും അതിനു മുമ്പായി തിരുമനസ്സിലെ കാലിന്മേൽ ഒരു നീരുണ്ടായതിനാൽ ഡാക്തരുടെ അഭിപ്രായപ്രകാരം ഈ ദിവ്യശുശ്രൂഷ മാററിവെക്കേണ്ടിവന്നു. ദീനം സുഖമാകുന്നതിനു കുറെ അധികം താമസം നേരിട്ടേക്കാമെന്നു ശങ്കിച്ചതിനാൽ ഇവിടെനിന്നും പോയിരുന്ന ശെമ്മാശന്മാർ മുതൽപേർ യാത്ര പറഞ്ഞു മലയാളത്തേക്കു മടങ്ങി. ഇവർ പുറപ്പെട്ടശേഷം അധികം താമസമെന്നിയെ ബാവായുടെ സുഖക്കേടു ആശ്ചര്യമാംവണ്ണം അശ്ശേഷം ഭേദപ്പെട്ടതിനൊടുകൂടി ഇടവം ൧൪-ാംനു-ക്കു മെയി ൨൭-ാംനു- ഞായറാഴ്ച സ്ഥാനാഭിഷേക ശുശ്രൂഷ നടത്താൻ തീർച്ചയാക്കി പള്ളിയിൽ വിളിച്ചുപറകയും സ്ഥലത്തുള്ള ഇതരമതാദ്ധ്യക്ഷന്മാൎക്കു അറിവു കൊടുക്കയും ചെയ്തു. ഊർശ്ലേമിലുള്ള പൌരസ്ത്യസഭകളിലെ അദ്ധ്യക്ഷന്മാർ എല്ലാവരും പാത്രിയർക്കീസന്മാരാണ. ഇവർക്കു മേലായി പ്രധാനപാത്രിയർക്കീസന്മാർ ഉണ്ടായിരുന്നാലും നിയ്യാകാനോൻപ്രകാരം ഉശ്ലേം പട്ടണത്തിൽ അധികാരം ചെയ്യുന്ന മേല്പട്ടക്കാൎക്കു പാത്രിയർക്കീസന്മാർ എന്നാണ സ്ഥാനപ്പേരുള്ളതു. ആ ക്രമത്തിനു ഊർശ്ലേമിലുള്ള നമ്മുടെ ബാവായുടെ സ്ഥാനപ്പേർ അഞ്ചാം പാത്രിയർക്കീസു എന്നാണെന്നു വായനക്കാർ അറിഞ്ഞിരിക്കമെന്നു വിശ്വസിക്കുന്നു. യൌനായ, അർമ്മനായ, ഈഗുപ്തായ, സുറിയാനി ഈ നാലു ശാഖകൾക്കും ഊർശ്ലേമിൽ പാത്രിയർക്കീസന്മാർ ഉണ്ടു. ഇവരിൽ അർമ്മനായ, ഈഗുപ്തായ, സുറിയാനി ഈ

മൂന്നു സഭകളും എല്ലാവിശ്വാസാചാരങ്ങളിലും ഏകോത്ഭവമായി അന്യോന്യ സംസർഗ്ഗത്തിൽ ഇരിക്കുന്നവരാണ്. യൌനായക്കാർ വിശ്വാസാചാരങ്ങളിൽ നമ്മോടു മിക്കവാറും യോജിച്ചവരാണെങ്കിലും അർമ്മനായ, ഈഗുപ്ത്യായ ഈ രണ്ടു കൂട്ടരെക്കാൾ അല്പംകൂടി അകന്നവരാണ്.

സ്ഥാനാഭിഷേകത്തിനു അർമ്മനായ ഈഗുപ്ത്യായ ഈ രണ്ടു സഭകളിലെയും പാത്രിയർക്കീസന്മാരും യൌനായ പാത്രിയർക്കീസിന്റെ പ്രതിപുരുഷന്മാരായി ചില മെത്രാന്മാരും അനേകം റെമ്പാന്മാർ കശീശന്മാർ മുതലായവരും അവരവരുടെ സ്ഥാനവസ്ത്രങ്ങളെ ധരിച്ചുംകൊണ്ടു സന്നിധന്മാരായിരുന്നു. നമ്മുടെ സഭയിലെ മേല്പട്ടക്കാരായി പാത്രിയർക്കീസുബാവാ തിരുമേനിയോടു കൂടെ ഊർശ്ലേമിലെ മാർ ഏലിയാസ് ഈവാനിയോസ് ബാവായും മാർ സ്ലീബാ ഒസ്താത്തിയോസ് ബാവായും ഹാജരുണ്ടായിരുന്നു. പ്രതിഷ്ഠാദിവസം രാവിലെ നാലു മണിയ്ക്കു എല്ലാവരും പള്ളിയിൽ ഇറങ്ങി. പതിവിൻപ്രകാരമുള്ള പ്രാർത്ഥനാശുശ്രൂഷയുടെ അവസാനത്തിൽ പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു കുർബ്ബാനക്കാരംഭിച്ചു. “ബെസ്‌മല്ക്കാ” സമയം സഭ നമെല്ലാനുള്ള റെമ്പാന്മാർ രണ്ടുപേരെയും മേല്പട്ടക്കാരുടെയും റെമ്പാന്മാർ കശീശന്മാർ മുതലായ വൈദികന്മാരുടെയും അകമ്പടിയോടും ഗീതങ്ങളോടും കൂടി ഘോഷയാത്രയായി മദ്ബഹായിലേക്കു പ്രവേശിപ്പിച്ചു. ഇവർ പതിവിൻപ്രകാരമുള്ള ശൽമൂസാ (സത്യവാചകങ്ങൾ) വായിച്ചശേഷം പ്രതിഷ്ഠാശുശ്രൂഷ ആരംഭിച്ചു. എല്ലാ വൈദികന്മാരും സ്ഥാനവസ്ത്രങ്ങളെ ധരിച്ചുംകൊണ്ടു ശുശ്രൂഷയിൽ സംബന്ധിച്ചു. പള്ളിയിൽ കൂടിയിരുന്ന സ്ത്രീപുരുഷന്മാർ എല്ലാവരും തങ്ങളുടെ കൈകളിൽ കത്തിച്ച മെഴുകുതിരികളെ പിടിച്ചുംകൊണ്ടു ഹാലെലൊയ്യാ, കറിയെലായിസൊൻ, ഒക്സിയൊസ് മുതലായ പൊതുപ്രാർത്ഥനകളെ അതതിന്റെ സമയങ്ങളിൽ ഭക്തിയോടു കൂടെ ഉച്ചരിച്ചുകൊണ്ടിരുന്നു. ഒരു ദൃക്‌സാക്ഷി എഴുതിയിരിക്കുന്നതുപോലെ പള്ളിയകത്തു കൂടിയിരുന്ന മഹാജനങ്ങളുടെ ഭക്തിയും അടക്കവും ശുശ്രൂഷയുടെ ഭംഗിയും അലങ്കാരവും ആശ്ചര്യകരമായിരുന്നു. പള്ളിയിൽ പ്രവേശിച്ചാൽ അന്യോന്യം പൊറുപൊറുക്കയും സംസാരിക്കയും കുട്ടികളെ നിലവിളിപ്പിച്ചു ലഹളയുണ്ടാക്കയും കോണിൽ തുപ്പുകയും ചെയ്യുന്ന ഈ നാട്ടിലെ സ്ത്രീപുരുഷന്മാരുടെ സമ്പ്രദായത്തെ അനുകരിക്കുന്ന ഒരു സ്ത്രീയെയാകട്ടെ പുരുഷനെയാകട്ടെ അവിടെ കണ്ടില്ല. ഇങ്ങനെ മദ്ബഹാ മുതൽ പടിഞ്ഞാറെ വാതിൽ വരെയും അകത്തു സ്ഥലമില്ലാഞ്ഞതിനാൽ പള്ളിയ്ക്കു വെളിയിലുമായി തിങ്ങിനിന്നിരുന്ന സർവ്വജനങ്ങളും ഈ ദിവ്യശുശ്രൂഷയിലും ആരാധനയിലും ഏകചിത്തന്മാരായി നിന്നിരു

ന്നു. കൈവെപ്പും പരിശുദ്ധാത്മാവിന്റെ ഇറക്കവും കഴിഞ്ഞ ശേഷം പുതിയ മെത്രാന്മാരെ തങ്ങളുടെ സ്ഥാനവിഹ്നങ്ങൾ ധരിപ്പിക്കുന്നു ക്രമമായി. അംശവടി പിടിപ്പിക്കുന്ന സമയം പാത്രിയർക്കീസു ബാവാ മുതൽ സ്ഥാനമുറയ്ക്കു എല്ലാമേല്പട്ടക്കാരും തുടർന്ന് പിടിച്ച സ്ഥാനമേൽക്കുന്നവരെ ഭരണാധികാരം ഭരമേല്പിക്കുന്ന പ്രവൃത്തി വളരെ വളരെ ഭക്തിയും മനസ്സിളക്കവും ജനിപ്പിക്കുന്നതായിരുന്നു എന്നു ഞങ്ങളുടെ ഊർശ്ലേം ലേഖകൻ എഴുതിയിരിക്കുന്നു. അനന്തരം പുതിയ മെത്രാന്മാരെ സിംഹാസനത്തിൽ ഇരുത്തി ഉയർത്തി "ഒക്സിയോസ്" പറയുന്ന ശബ്ദത്തിന്റെ മാറൊലികൊണ്ടു ഊർശ്ലേം കമ്പോളം ഞെട്ടുമെന്നു തോന്നിപ്പോയി. ഇങ്ങനെ പ്രധാനശുശ്രൂഷകളും വിശുദ്ധ കുർബ്ബാനയും മുഴുവനാക്കിയശേഷം പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു തന്റെ മുറിയിലേക്കു എഴുന്നെള്ളിയിരുന്നു. അപ്പോൾ ആയിരുന്നു "തോബെശ്ലേം മുതലായ രാഗങ്ങളോടു കൂടി പുതിയ മെത്രാന്മാരെ എഴുന്നെള്ളിക്കുന്നതു. ഇതിൽ ഇതരസഭകളിലെ പാത്രിയർക്കീസന്മാർ മെത്രാന്മാർ ഉൾപ്പെട്ട എല്ലാ വൈദികന്മാരുടെയും അകമ്പടിയോടുകൂടെ പുതിയ മെത്രാന്മാരെ പാത്രിയർക്കീസുബാവാ തിരുമനസ്സിലെ മുറിയിലേക്കു ഘോഷയാത്രയായി കൊണ്ടുപോയി ബാവായുടെ കൈ മുത്തിച്ചതിനോടുകൂടെ സ്ഥാനാഭിഷേകസംബന്ധമായ സകല പ്രവൃത്തികളും അവസാനിച്ചു.

ഈ പുതിയ മേല്പട്ടക്കാർ രണ്ടുപേരെയും തിരഞ്ഞെടുത്ത പൊതുയോഗത്തിൽ ഇവരിൽ ഗീവറുഗീസ് റെമ്പാച്ചൻ അവർകൾ നമ്മുടെ വലിയ തിരുമേനിയുടെ പിൻഗാമിയായി മലങ്കര മഹാ ഇടവകയ്ക്കു അവകാശിയായിരിക്കണമെന്നു തീരുമാനിച്ചിട്ടുള്ളതിനാലും മലങ്കര ഇടവകയുടെ മേലദ്ധ്യക്ഷന്മാരിൽ മിക്കവരുടെയും പേർ ദീവന്നാസ്യോസ് എന്നായിരുന്നതിനാലും ഇദ്ദേഹത്തിനു ആ പേർ തന്നെ കൊടുക്കപ്പെടണമെന്നു നമ്മുടെ വലിയ തിരുമേനിക്കു ആദ്യമെ ആഗ്രഹം ഉണ്ടായിരുന്നു എന്നു പലപ്പോഴും ഇതെഴുതുന്ന ആളിനോടുതന്നെ കല്പിച്ചിട്ടുണ്ടു. എങ്കിലും പേർ നിശ്ചയിക്കുന്നതു പാത്രിയർക്കീസിന്റെ സ്വാതന്ത്ര്യാധികാരത്തിൽപെട്ട സംഗതിയാകകൊണ്ടു ഈ അഭിലാഷം അറിയിച്ചിരുന്നില്ല. വലിയ തിരുമേനിയുടെ ഈ ആഗ്രഹം ദൈവാത്മാവിനാൽ പാത്രിയർക്കീസുബാവായ്ക്കു അറിവു കിട്ടിയതുപോലെ ഗീവറുഗീസ് മെത്രാപ്പൊലീത്താ തിരുമനസ്സിലേക്കു മാർ ദീവന്നാസ്യോസ് എന്നും പൌലൂസ് മെത്രാപ്പൊലീത്താ തിരുമനസ്സിലേക്കു മാർ കൂറിലോസ് എന്നുമാണ് സ്ഥാനപ്പേർ വിളിച്ചിരിക്കുന്നതു.

ഈ രണ്ടു തിരുമേനികളും പെന്തിക്കൊസ്ത കഴിഞ്ഞ ഉടൻ മാർ ഒസ്താത്യോസു ബാവായോടുകൂടെ ഊർശ്ലേമിൽ നിന്നു പുറപ്പെ

ടുന്നതായും ഈ മാസം ൬-ാം നു- പൊട്ട്സെയിഡിൽനിന്നു ബൊമ്പെക്കുള്ള കപ്പലിൽ പ്രവേശിച്ചതായും കമ്പിമൂലം അറിവു കിട്ടിയിരിക്കുന്നു. ഇവർ സുഖത്തോടെ വന്നെത്തുവാനും ഇവരുടെ ഭരണംമൂലം നമ്മുടെ വിശുദ്ധ സഭയ്ക്കു ഉയൎച്ചയും ദൈവത്തിനു മഹത്വവും ആത്മാക്കൾക്കു രക്ഷയും ഉണ്ടാകുവാനും അനന്തിരവരുടെ ശ്രേയസ്സു കണ്ടു വൃദ്ധന്മാരായ കാൎന്നവന്മാർ സന്തോഷിക്കുന്നതുപോലെ ഇവർമൂലം നമ്മുടെ വലിയ തിരുമേനിയ്ക്കു തന്റെ വൃദ്ധതയിൽ സന്തോഷവും ആശ്വാസവും സമാധാനവും ഉണ്ടാകുവാനും എല്ലാവരും പ്രാൎത്ഥിക്കണമെന്നു ഞങ്ങൾ ഓൎപ്പിച്ചുകൊള്ളുന്നു.

---

### അയിരൂർ സുറിയാനി യുവജനസംഘത്തിന്റെ വാൎഷിക യോഗത്തിൽ ഒ. എം. ചെറിയാൻ ബി. എ. എൽ. ടി. അവർകൾ വായിച്ച പ്രസംഗം (തുടൎച്ച)

#### സുറിയാനി സഭയുടെ ഏതൽക്കാലാവസ്ഥയെ സംബന്ധിച്ചു ഏതാനും വിമൎശനങ്ങൾ.

മദ്രാസിൽ പഠിച്ചു വിജയശ്രീമാന്മാരായിതീൎന്ന് ബുദ്ധിപാകം സിദ്ധിച്ചിട്ടുള്ള യോഗ്യന്മാർ ചേൎന്നു നടത്തിവരുന്ന സുറിയാനി വിദ്യാൎത്ഥിസമ്മേളനം, പ്രാരംഭകന്മാരുടെ മനോവിസ്താരത്തിനുകൂടെയും ലക്ഷ്യമായിട്ടിരിക്കണമെന്നു കരുതിയാകുന്നു, അതു പ്രസംഗപ്രസിദ്ധീകരണം, ലൌകികകാൎയ്യം, വായനശാലാഭരണംമുതലായ വിഷയങ്ങളിൽ പരിശ്രമിക്കേണ്ടതാണെന്നു ഞാൻ അഭിപ്രായപ്പെടുന്നതു്.

പൊതുവെ ആത്മികാഭിവൃദ്ധിക്കു അത്യാവശ്യമെന്നു എല്ലാവരും സമ്മതിക്കുന്ന ക്രിസ്ത്യമതപ്രസംഗകാൎയ്യങ്ങളിൽ നിന്നുകൂടെയും ഒഴിഞ്ഞു ഓരോരുവന്റെയും സ്വന്ത ആത്മികവളൎച്ചയ്ക്കു ഉപയോഗപ്പെടുന്ന ഈശ്വരപരമായ ധ്യാനത്തിൽ വിദ്യാൎത്ഥികൾ ഒരു വൎഷത്തിൽ മൂന്നാലുദിവസം കഴിച്ചുകൂട്ടുന്നതിനു മാൎഗ്ഗം ഉണ്ടാക്കികൊടുക്കുന്നതിൽ മാത്രമാണ്, വിദ്യാൎത്ഥിസമ്മേളനം ഉത്സാഹിക്കേണ്ടതു് എന്നത്രെ, വിദ്യാൎത്ഥിസമ്മേളനകാൎയ്യത്തിൽ വളരെ ഉത്സാഹം പ്രദൎശിപ്പിച്ച ചിലരുടെ ഉദ്ദേശമെന്നു് ഞാൻ അറിഞ്ഞിട്ടുള്ളതാണ്. ഓരോരുവനും, സ്വമനസ്സിനെ പരിശോധിക്കുന്നതിനു ഓരോരുവനെയും അഭ്യസിപ്പിക്കുകയും, ഓരോരുത്തനെക്കൊണ്ടു ആത്മപരിശോധനം നടത്തിക്കുകയും, ചെയ്യുന്ന അത്ര നല്ല സഹായം, ആത്മിക ജീവിതത്തിൽ വളരാൻ ആഗ്രഹിക്കുന്നവൎക്കു ലഭിക്കാവുന്നതല്ല. റിറ്റ്റിറ്റു (ധ്യാനം) എന്നപേരായി റോമൻകത്തോലിക്ക സഭയിൽ നടപ്പുള്ള സ്വാത്മപരിശോധനാനുഷ്ഠാനത്തിൽ

സംബന്ധിച്ചിട്ടുള്ള ചില ബി. ഏക്കാർ, അതിൻെറ ഗുണങ്ങളെ വിസ്തരിച്ചു പറയുന്നതു കേട്ടു ഞാൻ വളരെ വിസ്മയിക്കുകയും ആ വിധമായ ഒരു അനുഷ്ഠാനം നമ്മുടെ സഭയിൽ ഇല്ലാത്തതിനെക്കുറിച്ചു ക്ലേശിക്കുകയും ചെയ്തിട്ടുണ്ടു. ആളുകളെക്കൊണ്ടു് സ്വാത്മപരിശോധനം ചെയ്യിക്കുന്ന രീതി പുരോഹിതന്മാർ റോമാ സഭയിൽ നിന്നു പഠിക്കുകയും വജ്ജ്യഭാഗങ്ങളുണ്ടെങ്കിൽ അവയെ വജ്ജിക്കുകയും ചെയ്തു നമ്മുടെ സമുദായാംഗങ്ങൾക്കു ഉപദേശിച്ചു കൊടുത്താൽ നന്നായിരിക്കാം എന്നു ചില അവസരങ്ങളിൽ എനിക്കു തോന്നിട്ടുണ്ടു്. ആത്മപരിശോധനാവസരങ്ങളെ ഇത്ര കാൎയ്യമായി ഗണിക്കുന്ന ഞാൻ, ഒരാണ്ടിൽ രണ്ടു മൂന്നുദിവസം ആത്മപരിശോധനത്തിന്നു് അന്യന്മാൎക്കു അവസരം ഉണ്ടാക്കികൊടുക്കണമെന്നുവച്ചു പുറപ്പെട്ടിരിക്കുന്ന വിദ്യാൎത്ഥിസമ്മേളന പ്രാരംഭകന്മാരെ നിന്ദിക്കുന്നില്ല, സൎവ്വാത്മനാ ശ്ലാഘിക്കുന്നേയുള്ളു എന്നു പ്രത്യക്ഷമാണല്ലൊ. എന്നാൽ ഈശ്വരദത്തമായിരിക്കുന്ന ദേഹവും ലൌകിക കാൎയ്യങ്ങളും പൈശാചികങ്ങളാണെന്നുള്ള അഭിപ്രായങ്ങൾക്കു പ്രചാരം വരുത്തുക ഒരു രീതിക്കു് അരിയെ ഉമിയിൽ നിന്നെന്നതുപോലെ ആത്മാവിനെ ദേഹത്തിൽ നിന്നു വേർപെടുത്തേണ്ടതു പോലെ സംരക്ഷിച്ചു വളൎത്തുന്നതാകുന്നു യഥാൎത്ഥമായ ദൈവഭക്തിയെന്നുള്ള സങ്കല്പം പ്രബലപ്പെടുമാറു്—ഈശ്വരദത്തങ്ങളായ ദേഹം, ബുദ്ധി, ആത്മാവു എന്നിതുകളുടെ ഇണങ്ങി യോജിച്ചുള്ള അഭിവൃദ്ധിയെ ബഹുമാനിക്കാത്ത ഫലം പുറപ്പെടുവിക്കത്തക്ക—അഭിപ്രായങ്ങൾ ഇളകിയാടികൊണ്ടിരിക്കുന്ന ഈ കാലത്തു്, വിദ്യാഭ്യാസ സമ്പൂൎണ്ണന്മാരെന്നു ജനസാമാന്യം ബഹുമാനിക്കുന്ന അംഗങ്ങൾ അടങ്ങിയ വിദ്യാൎത്ഥിസമ്മേളനം, പ്രത്യക്ഷത്തിൽ ഈശ്വരധ്യാനകാൎയ്യം മാത്രം കാൎയ്യപരിപാടിയിൽ കൊള്ളിച്ചു പ്രവൎത്തിക്കുന്നതായാൽ, തെററിദ്ധാരണയ്ക്കു ഇടയാകുമെന്നാണു് എൻെറ സംശയം. കാലാനുസാരമായ വിദ്യാഭ്യാസം തികഞ്ഞിട്ടുള്ളവരെന്നു ജനബോധം വന്നിട്ടുള്ള യുവജനങ്ങളുടെ ഈശ്വരപരങ്ങളായ വ്യവസായങ്ങൾ, കേവലം ധ്യാനരൂപമായിമാത്രം പ്രവൎത്തിക്കുന്നപക്ഷം, ഈശ്വരഭക്തി എന്നതു കേവല ധ്യാനരൂപമായി മാത്രം പ്രവൎത്തിക്കേണ്ടതാണെന്നും കേവല ധ്യാനരൂപമായി പ്രവഹിക്കുന്ന ഈശ്വരഭക്തി മാത്രമാകുന്നു സത്യഭക്തിയെന്നും, അന്യകൃത്യങ്ങൾ പൈശാചികങ്ങളാണെന്നും ഒന്നു് അബദ്ധധാരണയുണ്ടാകുവാനും, ഈ കാലസ്ഥിതി ആലോചിക്കുന്നപക്ഷം മാൎഗ്ഗമുണ്ടു്. ഒരു വൎഷത്തിലൊരിക്കൽ ഏതാനും ദിവസങ്ങൾ വിദ്യാൎത്ഥികളും ശക്തന്മാരായ അന്യന്മാരും ഒരു സ്ഥലത്തു കൂടി സ്വാത്മപരിശോധനം ചെയ്തു. ഈശ്വരധ്യാനം ചെയ്തും ചിലവഴിക്കണമെന്നു വിദ്യാൎത്ഥിസമ്മേളനക്കാർ പ്രധാനമാക്കിയിട്ടു

ള്ള ഉദ്ദേശം, വളരെ നല്ലതും, ഇപ്പോഴത്തെതിന് പ്രബലമായി നിവ്വഹിക്കപ്പെടേണ്ടതും അത്രെ. എന്നാൽ ഈ ഉദ്ദേശത്തോടു കൂടെത്തന്നെ വിദ്യാൎത്ഥിസമ്മേളനഭാരവാഹികൾ ചില ഉദ്ദേശങ്ങളും നിവ്വഹിക്കേണ്ടതാണെന്നും, സുറിയാനിസമുദായം സംബന്ധിച്ച നാനാസ്ഥാനങ്ങളിൽ നാനാമുഖങ്ങളായി പ്രവൎത്തിക്കുന്ന എല്ലാ വ്യവസായങ്ങളേയും ക്രമീകരിക്കേണ്ടതാണെന്നും മാത്രമാണ്, ഞാൻ ഇവിടെപ്പറഞ്ഞുകൊള്ളുന്നതു്.

അളകാവതല്ലാത്ത ദൈവകരുണ, മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ആയുധമായി ഉപയോഗിച്ചു, നമ്മുടെ സമുദായത്തെ അനുഗ്രഹിച്ചിരിക്കുന്നതിനെക്കണ്ടു സന്തോഷിക്കുന്നവരും സമുദായത്തിന്റെ ഭാവിശ്രേയസ്സിനായി അതിവാഞ്ഛാപൂൎവ്വം പ്രവൎത്തിക്കുന്നവരുമായ യോഗ്യന്മാർ, ഒരു പ്രത്യേക സംഗതി മനസ്സിൽ ഓൎമ്മിക്കുന്നതായാൽ, പ്രത്യാശയും ക്ഷമയും വർദ്ധിച്ചു ഈ പരവിശ്വാസത്തിൽ ഉറച്ചുനില്ക്കാൻ ഇടയാകുന്നതാണ്.

നമ്മുടെ ഓരോരുത്തരുടേയും ജീവിതകാലത്തു നടക്കുന്ന സംഭവങ്ങളും ക്ഷോഭങ്ങളും! അത്യന്തം പ്രധാനങ്ങളാണെന്നും, മുമ്പു സമുദായ ചരിത്രത്തിൽ സംഭവിച്ചിട്ടില്ലാത്ത രീതിക്കു ഭീമപ്രമാണങ്ങളാണെന്നും, നാം ഭ്രമിച്ചുപോവുക സാധാരണമാണ്. ഏതെങ്കിലും ഒരു പള്ളിക്കേസ്സ് ജയിക്കുക, അല്ലെങ്കിൽ തോൽക്കുക, ഒരു പ്രാസംഗികൻ നമ്മുടെ സമുദായോപദേശങ്ങളെ യുക്തിപൂൎവ്വം സ്ഥാപിക്കുന്നവനായി കണ്ടെത്തപ്പെടുക അല്ലെങ്കിൽ ഖണ്ഡിക്കുന്നവനായി എഴുനില്ക്കുക, എന്നിങ്ങനെ ഓരോ സംഭവങ്ങൾ കാണുന്ന സന്ദർഭങ്ങളിൽ, "ഭൂമി കീഴ്മേലായെന്നോ ആകാശം പാതാളത്തിലായെന്നോ ഉള്ള മാതിരിക്ക് ആളുകൾ പരിഭ്രമിക്കുകയും ഇളകിവശാവുകയും ചെയ്യുന്നതിന്റെ കല്പകങ്ങൾ" ദൂരസ്ഥലങ്ങളായ കോഴിക്കോടു തിരുവനന്തപുരം മുതലായ പ്രദേശങ്ങളിൽക്കൂടെയും പലപ്പോഴും ചെന്നെത്തുന്നുണ്ടു്.

ഒരു സമുദായകാൎയ്യം ഗുണമായാലും ദോഷമായാലും ഇത്രവേഗത്തിൽ നടക്കുമെന്നു നാം ഭ്രമിച്ചുപോകുന്നതു, ലോകചരിത്രത്തെക്കുറിച്ചും സമുദായാഭിവൃദ്ധിയെ എത്ര മന്ദമായിട്ടാണ് ദൈവം നടത്തിവരുന്നതു എന്നുള്ളതിനെക്കുറിച്ചും, നമുക്ക് അറിവില്ലായ്കയാണ്. ഒരു സമുദായത്തെക്കൊണ്ടു നടക്കാനുള്ള ദൈവത്തിന്റെ ഇഷ്ടം എത്ര മന്ദമായും ബദ്ധപ്പാടു കൂടാതെയും ആണ് നടക്കുന്നതെന്നുള്ളതു നാം സാധാരണ സ്മരിക്കാറില്ല. ഈശ്വരൻ സൎവ്വശക്തനാണെങ്കിലും, ഈശ്വരൻ തന്റെ ഉദ്ദേശങ്ങളെ നിറവേറ്റുന്നതു എത്ര അല്പാല്പമായിട്ടും എത്ര ദീൎഘമായ സമയംകൊണ്ടും ആണെന്നു നാം സ്മരിക്കുന്നതായാൽ, സമുദായത്തിന്റെ

മന്ദമായ ആന്തരികാഭിവൃദ്ധിയെക്കുറിച്ച നാം അനാവശ്യമായി ക്ലേശിക്കുന്നതിന്ന ഇടയാകുന്നതല്ല.

പുത്രനായ ദൈവം മനുഷ്യാവതാരം ചെയ്യണമെന്നും കുരിശിക്കപ്പെടണമെന്നും, ആദം പിഴച്ച അവസരത്തിൽ ദൈവം നിശ്ചയം ചെയ്തു എന്ന വിചാരിക്കാം. എന്നാൽ ആ നിശ്ചയം അനുസരിച്ച് യേശുക്രിസ്തു ജനിക്കുന്നതായി, ആദ്യപുസ്തകത്തിന്റെ അടുത്ത അദ്ധ്യായത്തിൽ നാം വായിക്കുന്നില്ല. ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്നുള്ള കാലപരിപൂർണ്ണത, ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെ മുഖമാക്കി ലോകചരിത്രത്തിന്റെ വികാസം, എത്ര മന്ദമായിട്ടാണ പരിണമിക്കുന്നത്. ആദാമിന്റെ കാലം മുതൽ അബ്രഹാമിനെ വിളിക്കുന്നതുവരെ, ക്രിസ്തുവിന്റെ മനുഷ്യാവതാരം ഏതു മനുഷ്യവർഗ്ഗത്തിലായിരിക്കണമെന്നക്കൂടെയും തീർച്ചയാകാത്തതുപോലിരിക്കുന്നു. ആ കാലമെല്ലാം എത്രയോ മനുഷ്യർ ജനിക്കുന്നു, എത്രയോ മനുഷ്യർ മരിക്കുന്നു. ദൈവത്തിന്ന് ഒരു ബദ്ധപ്പാടുമില്ല. കൽദായക്കാരുടെ ഊരിൽനിന്ന് അബ്രഹാമിനെ ദൈവം വിളിച്ച അവസരത്തിൽ എന്ന പറഞ്ഞാൽ ആദം പിഴച്ച പത്തോ നൂറോ വർഷങ്ങളല്ല, ഏറക്കുറയ ൪൦൦൦ വർഷങ്ങൾ കഴിഞ്ഞ സമയം ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിനുള്ള കുടുംബം തീർച്ചയായി എന്ന പറയാം. അത്രമാത്രം ക്രിസ്തുവിനെ മുഖമാക്കി ഗമിക്കുന്ന ലോകചരിത്രം അബ്രഹാമിന്റെ കാലംമുതൽക്കുള്ളത്, പഴയനിയമത്തിൽ കാണുന്നതിൽനിന്നും ദൈവബുദ്ധിയുടെ ക്ഷമ നല്ലവണ്ണം പ്രത്യക്ഷമാകുന്നുണ്ട്. അബ്രഹാം തന്നെ അനേകവത്സരകാലത്തേക്കു പുത്രനില്ലാത്തവനായി കാണപ്പെടുന്നു. ഇസ്ഹാക്കിന്റെ കാലമായി, യാക്കോബിന്റെ കാലമായി, എന്നിട്ടും ക്രിസ്തുവിന്റെ മനുഷ്യാവതാരകാലം സമീപിച്ചിട്ടില്ല. പിന്നെ യൂദജാതി—ദൈവത്തിന്റെ സ്വന്തജാതി—എജിപ്തിൽ അടിമയായിട്ട നാനൂറു സംവത്സരകാലം താമസിക്കുന്നു. ദൈവം തന്റെ ജനത്തെ വിസ്മരിച്ചിട്ടില്ല. യൂദകുലത്തിൽ യേശുക്രിസ്തു ജനിക്കണമെന്നുള്ള നിശ്ചയത്തിന്ന ഭംഗം വരുത്തിയിട്ടുമില്ല. വളരെ മന്ദമായിട്ടെങ്കിലും നിശ്ചയമായും ക്രിസ്തുകാലത്തെ മുഖമാക്കിയാണ യൂദചരിത്രം വികസിക്കുന്നത്. എന്നാൽ കാലപൂർണ്ണതവരെയ്ക്കും ക്ഷമിച്ചുപാർക്കുന്നതിന്ന ദൈവം മനസ്സായിരിക്കുന്നു. ഇസ്രയേല്യർ വനവാസം ചെയ്തപ്പോഴും കനാൻനാടു പിടിച്ചപ്പോഴും ന്യായാധിപതിമാർ രാജാക്കന്മാർ ദീർഘദർശിമാർ എന്നിവർ എഴുന്നേറ്റപ്പോഴും—എപ്പോഴും ദൈവം യൂദജാതിയെ ക്രമേണ ക്രമേണ എന്നാൽ വളരെ സാവധാനത്തിൽ പരിപാകം വരുത്തിക്കൊണ്ട ഇരിക്കുന്നു. കാലപരിപാകകാലംവരെ ക്ഷമയോടെ താമസിക്കുകയും ചെയ്യുന്നു.

ലോകചരിത്രത്തിന്റെ ഗതി വളരെ മന്ദമായിട്ടുള്ളതുതന്നെ. ഇതു മനസ്സിലാകാഞ്ഞിട്ടാണ്, നമ്മുടെ ആയുഷ്കാലത്തിൽ നടക്കുന്ന ഓരോ സംഭവങ്ങളും ലോകം മറിച്ചുകളയത്തക്ക പ്രാഭവം ഉള്ളതാകുന്നു എന്നു നാം ഇളകി, ബഹളം കൂട്ടി, സംഭ്രാന്തന്മാരായി ഭവിക്കുന്നതു്. ഒരു സമുദായത്തിന്റെ ആയുസ്സിൽ ഒരു പുരുഷായുസ്സു നിസ്സാരമാണു, ലോകചരിത്രത്തിൽ ഒരു സാരഭാഗത്തെ വഹിക്കുന്നതായി പലരും ഗണിക്കാൻ ഇടയില്ലാത്ത കേരള സുറിയാനിസമുദായംതന്നെ രണ്ടായിരം വൎഷം പഴക്കമുള്ളതാണെന്നാണല്ലൊ നാം പറയാറു്. ഈ രണ്ടായിരം സംവത്സരകാലത്തിൽ എന്തെല്ലാം സംഭവങ്ങൾ നടന്നിരിക്കുന്നു? എന്തെല്ലാം നടക്കാനിരിക്കുന്നു?. നമ്മെക്കവിഞ്ഞു സമൎത്ഥന്മാരായ എത്രയോ ആളുകൾ ജനിച്ചു വളൎന്നു മറിച്ചിരിക്കുന്നു?. നാം കാണുന്നവയെ അപേക്ഷിച്ചു് എത്രയോ ഗൌരവങ്ങളായ സംഗതികൾ ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു. സമുദായത്തിന്റെ രണ്ടായിരം വൎഷകാലത്തെ ആയുസ്സിനെയും പ്രവൃത്തിയെയും കുറിച്ചു ആലോചിക്കുന്ന പക്ഷം, മരിച്ചുപോയ ഓരോ പുരുഷന്മാരും കഴിഞ്ഞുപോയ ഓരോ സംഭവങ്ങളും സമുദായത്തിന്മേൽ വരുത്തിക്കൂട്ടിയിരിക്കുന്ന മാററം എത്രയോ നിസ്സാരമാണു്, പറുങ്കിമെത്രാനായി മെനേസിസ്സു പള്ളിയിൽനിന്നു പള്ളിയിലേക്കു ജയഭേരി അടിച്ചു പോയിൻ പോയിൻ വിളിച്ചു വെടിപ്പൂരമടിച്ചു തിരുവിതാംകൂറിന്റെ വടക്കൻ താലൂക്കുകളിൽ നടന്നകാലം, സുറിയാനിസമുദായം വേരററുപോയി എന്നു നമ്മുടെ പൂൎവികന്മാർ എത്ര ഭ്രമിച്ചിരുന്നിരിക്കണം. മെനേസിസ്സു് മരിച്ചു: നമ്മുടെ പൂൎവ്വികന്മാരും മരിച്ചു: അവർ എല്ലാവരും കൃമികൾക്കു ഇരയായി മണ്ണായിത്തീൎന്നു കാലം കുറെ കഴിഞ്ഞിരിക്കുന്നുവെങ്കിലും അവർ ഇരുപാട്ടുകാരുടേയും സംഭ്രമത്തിന്നവകാശമായ സുറിയാനിസമുദായം — ഒന്നു കുലുങ്ങിയിരിക്കാം ഒന്നു ഇളകിയിരിക്കാം, എന്നാലും ഇന്നുള്ള സുറിയാനിസമുദായനേതാക്കന്മാർ ആ കഥകളൊക്കെ മറന്നിരിക്കുന്നു: സമുദായം പിന്നെയും മുന്നോട്ടു മുന്നോട്ടു ഗമിച്ചുകൊണ്ടിരിക്കുന്നു. അടുത്തകാലത്തു കഴിഞ്ഞ ഉണർവ്വു സഭയുടെ കഥതന്നെ ചിന്തിക്കുക. "നസറായനായ യേശുക്രിസ്തുവിന്റെ മഹത്വപ്രത്യക്ഷതയ്ക്കു ഇനി ൨൩൦൦ ദിവസമേ ഉള്ളു നിശ്ചയം നിശ്ചയം നിശ്ചയം എന്നുള്ള ശക്തിമത്തായ വിളംബരം ഒരു നേരിയ ശബ്ദത്തിൽ കുന്നിററിൽനിന്നെഴുന്നു ക്രമേണ നാടെങ്ങും പ്രസിദ്ധപ്പെടുകയും, വിദ്വാൻകുട്ടിയുടെ ശക്തിമത്തുകളായ യുക്തികളും വേറോരു കുട്ടിയുടെ മേത്തസ്സുമാകൎഷകങ്ങളായ സംഗീതങ്ങളും പൂഴി താഴാതെയാംവണ്ണം ഇരച്ചുകേറിയ അനേകായിരങ്ങളുടെ ഹൃദയങ്ങളെ തകൎക്കവെ ഇട്ടിയുടെ പുത്രന്മാരായ ലൂക്കോസാശാൻ യാക്കോബുകുട്ടി എ

ന്നിവരുടെ ഗംഭീരമായ പ്രസംഗങ്ങൾ ഗ്രാമങ്ങളിലും കുഗ്രാമങ്ങളിലും പ്രവേശിച്ചു സുറിയാനി സമുദായം തഴച്ചുവളരുന്ന ഭൂമി കൂടെ കുലുങ്ങുകയും ചെയ്ത ശക്തിവ്യാപാരങ്ങൾ നടന്നുകൊണ്ടിരുന്ന അന്നാളുകളിൽ, വാനം കറുത്തുപോയെന്നും സൂര്യൻ തന്റെ പ്രകാശം തരാതെയായെന്നും പടിഞ്ഞാറെ സമുദ്രത്തിൽനിന്ന് ഒരു സിംഹം കരേറിയെന്നും എന്നുവേണ്ടാ കണ്ടിട്ടും കേട്ടിട്ടുമില്ലാത്തവയും, കേട്ടിട്ടും കണ്ടിട്ടുമില്ലാത്തവയുമായ അനേകം സംഗതികൾ നടന്നുകഴിഞ്ഞെന്നും നടന്നുകൊണ്ടിരിക്കുന്നെന്നും, അർത്ഥം പറയുന്നതിനു ലോകത്തിലുള്ള മഹാ വിദ്വാന്മാരായ ക്രിസ്തീയമത ശക്തന്മാരാകാതെ നമസ്കാരം ചൊല്ലുന്ന വെളിവാട്ടു പുസ്തകത്തിലടങ്ങിയിരിക്കുന്ന എഴുതപ്പെട്ട വെളിപാടുകളും ദീർഘദർശനങ്ങളും കന്നീറ്റിലും കായങ്കുളത്തുമായി നിവൃത്തിയായതായി അനേകം ആളുകൾ അനുഭവിച്ചറിഞ്ഞിരിക്കുന്നു എന്നും, മറ്റു ഇതുപോലെ ഒരു നൂറായിരം സംഗതികളും വിശ്വസിച്ചുറച്ചുകൊണ്ട്, ലോകം പൊട്ടിഞ്ഞുപോയെന്നോ തീയിറങ്ങുമെന്നോ ഒക്കെ പരിഭ്രമിച്ച്, എത്രപേരുടെ ശങ്കിടിക്കുകയും നാഡികുലുങ്ങുകയും ഉണ്ടായി. ഉണർവ്വുസഭ ആരംഭിച്ചു, വർദ്ധിച്ചു, ഒടുവിൽ ക്ഷയിച്ചു. അത് ഒരു സഭയായി ലോകാവസാനം വരെ നിലനിൽക്കുമെന്നുതന്നെയിരിക്കട്ടെ: എന്നാൽ അതിന്റെ അസാമാന്യത്വങ്ങൾ ഒക്കെ നശിച്ച്, ലോകത്തിലുള്ള പല കാര്യങ്ങളിൽ ഒന്ന് മാത്രമായി ഭവിച്ചിരിക്കുന്നു. ഉണർവുസഭയുടെ പ്രാരംഭപ്രാഭവത്തെക്കണ്ടു പരിഭ്രമിച്ചവരോട് ഉണർവ്വുസഭ സുറിയാനിസമുദായത്തിന്മേൽ ശേഷിപ്പിച്ചിരിക്കുന്ന പ്രധാനഫലമെന്താണെന്നു ചോദിക്കുകയാണെങ്കിൽ 'കോഴിക്കു അസാരം വില കുറഞ്ഞിട്ടില്ലേ എന്നൊരു സംശയം' എന്നു കേവലം നിർവിചാരമായി മറുപടി പറയാമെന്നുള്ള ദിക്കായിരിക്കുന്നു. ഉണർവുസഭ ഉണ്ടായിരുന്നില്ലെങ്കിൽ സുറിയാനിസഭ ഏതു രീതിക്കു വർത്തിക്കുമായിരുന്നോ ഏകദേശം ആ രീതിക്കുതന്നെ സുറിയാനിസമുദായം ഇന്നു ഉച്ചലിച്ചുകൊണ്ടിരിക്കുന്നു. ലോകചരിത്രത്തിൽ അല്ലെങ്കിൽ സുറിയാനിസമുദായത്തിന്റെ ചരിത്രത്തിൽ ഒരു പ്രത്യേക മനുഷ്യന്റെ ആയുസ്സു അല്ലെങ്കിൽ ഒരു പ്രത്യേക സംഭവത്തിന്റെ ഫലം സാധാരണ നിസ്സാരമായിട്ടുണ്ട് എന്നുള്ള ബോധം ഇല്ലാത്തതു നിമിത്തം ഏതൽകാല കാര്യങ്ങളെക്കുറിച്ചു നാം അതിരുകവിഞ്ഞു സന്തോഷിക്കാനും സന്താപിക്കാനും ഇടയാകുന്നുണ്ട്.

ലോകചരിത്രത്തിൽ അല്ലെങ്കിൽ സമുദായചരിത്രത്തിൽ കാര്യങ്ങൾ നടക്കുന്നതു വളരെ മന്ദമായിട്ടു മാത്രമാണെന്നു നാം ഉറപ്പായി വിശ്വസിക്കുകയും, നമ്മുടെ സമുദായം സംബന്ധിച്ച സംഗതികൾ കേറിയും ഇറങ്ങിയും, ഇറങ്ങിയും കേറിയും കാണുന്ന

അവസരങ്ങളിൽ അതിരുകവിഞ്ഞു സന്തോഷിക്കാതെയും സന്തപിക്കാതെയും, സമുദായം മുഖാന്തിരം നടക്കാനുള്ള ദൈവേഷ്ടം ക്രമേണ നടക്കുന്നുണ്ടെന്നുള്ള വിശ്വാസത്തോടും അതിനായി പ്രാൎത്ഥിച്ചുകൊണ്ടും, നാം ഓരോരുത്തനും ചെയ്യാനുള്ള കൃത്യത്തെ ഫലാകാംക്ഷ കൂടാതെ ചെയ്തുകൊണ്ടും നാം ജീവിതാവധിയെ കഴിച്ചുകൂട്ടേണ്ടതാണ്.

അല്ലയോ മാന്ന്യന്മാരെ, ഞാൻ ഇവിടെ വിരമിക്കുന്നു. സുറിയാനിസമുദായം സംബന്ധിച്ച വ്യവസായങ്ങളോടു സമീപസംബന്ധം ലഭിക്കുന്നതിനു മാന്ന്യമില്ലാതെ ഒരു ഹിന്തുനഗരമായ തിരുവനന്തപുരത്തു സ്ഥിരതാമസക്കാരനായ ഞാൻ സൂക്ഷ്മവിഷയങ്ങളിൽ പ്രവേശിക്കുന്നതിന് അശക്തനാണെന്നുള്ളതു നിങ്ങൾക്ക് അറിയാവുന്നതാണല്ലൊ. ഒരു ദൂരദൃക്കെന്ന ന്യായേന എന്റെ ദൃഷ്ടികളിൽപെടുന്ന സ്ഥൂലസംഗതികളെക്കുറിച്ചു അഭിപ്രായപ്രസ്താവം ചെയ്യുന്നതിന്, ഈ പ്ലാറ്റുഫോറത്തിലേക്കു എന്നെ ക്ഷണിച്ച അയിരൂർ യാക്കോബായ യുവജനസംഘത്തോടും ഈ വായനശാലയുടെ ഭാരവാഹികളോടും എനിക്കുള്ള കൃതജ്ഞതയെ ഞാൻ ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. ഈ അഭിപ്രായങ്ങളെ ഇങ്ങനെ ഒരു സദസ്സിന്റെ മുമ്പാകെ പ്രസ്താവം ചെയ്യുന്നതിനെന്നു മാത്രമല്ല എഴുത്തുകൊണ്ടും മററു പ്രകാരേണയും മാത്രം എനിക്കു പരിചയപ്പെട്ടിരുന്ന പലരേയും കണ്ടറിയുന്നതിനും, പ്രസിദ്ധമായ പമ്പാസരത്തിന്റെ ജലസൌന്ദൎയ്യത്തേയും, നേത്രാനന്ദകരങ്ങളായ തീരപ്രദേശങ്ങളുടെ അനുഭവൈകവേദ്യമായ സൌന്ദൎയ്യത്തേയും ആദ്യമായി അനുഭവിക്കുന്നതിനും, എനിക്കു ഇടയായതു, ഈ യുവജനപ്രോത്സാഹനംകൊണ്ടുകൂടെയാണ്. അയിരൂർ യാക്കോബായ യുവജനസംഘവും ഈ വായനശാലയും വൎദ്ധമാനമായ ശ്രേയസ്സിനെ പ്രാപിക്കട്ടെ.

---

## സുറിയാനിസമുദായം.

### തുടൎച്ച.

സുറിയാനിമഹാജനസഭയുടെ സാമൂഹ്യസമ്മേളനത്തിൽ
കേ. കേ. തോമ്മാസു ബി. എ. അവർകൾ
വായിച്ചതു.

നമ്മുടെ സമുദായം മുഖ്യമായി കൎഷകവൃത്തിയെ അവലംബിച്ചിരിക്കുന്നു എന്നു മുൻപുതന്നെ പറഞ്ഞുവല്ലൊ. എന്നാൽ നാം അധിവസിക്കുന്ന ഈ ഭാരതഖണ്ഡത്തിന്റെ ഇപ്പോഴത്തെ സ്ഥിതിക്കു ഈ തൊഴിലിൽ നിന്നു അധികം ആദായം മേലാൽ ഉണ്ടാകുന്നതല്ല. ഇപ്പോഴത്തെ സ്ഥിതിയിൽതന്നെ കൃഷി വൎദ്ധിക്കുന്നതായാൽ ഒരു പത്തു സംവത്സരങ്ങൾക്കുള്ളിൽ ഈ തിരുവിതാംകൂറിൽ ഇപ്പോൾ കൃഷിയില്ലാതെ കിടക്കുന്ന ചേരിക്കല്ലുകളും കുഴിപ്പാടങ്ങളും യൂറോപ്യന്മാർ മുതലായ വലിയ ധനവാന്മാരാലും ഇവിടങ്ങളിലെ കുബേരന്മാരാലും കൃഷി ചെയ്യപ്പെടുന്നതാണ്. പുതിയ സമ്പ്രദായത്തിൽ കൃഷി ചെയ്യുന്നതിനു പാശ്ചാത്യന്മാരാൽ കണ്ടുപി

ളിക്കപ്പെട്ടിട്ടുള്ള യന്ത്രങ്ങളും വളങ്ങളും ഉപയോഗിച്ചു തിപ്പനിലങ്ങളെ നന്നാക്കുവാൻ വേണ്ട ധനമൊ ശക്തിയൊ ഇല്ലാത്തതിനാൽ അഹോവൃത്തിക്കു സ്വല്പം പ്രയാസപ്പെടേണ്ടി വന്നേക്കാം. വരുംകാലങ്ങളിൽ വ്യവസായം ഇൻഡ്യയിൽ ബലപ്പെടുന്നതാകയാൽ ഇവിടത്തന്നെ ഉണ്ടാകുന്ന ധാന്യങ്ങളും സാമാനങ്ങളും നാം തന്നെ മറെറാരൊ ഭാവഭേദം വരുത്തി രാജ്യത്തിനും നമുക്കും ക്ഷേമാഭിവൃദ്ധിക്കായി പ്രവർത്തിക്കേണ്ടതാണു. ഇതിനത്യാവശ്യമായ കാര്യപ്രാപ്തിയും ഉത്സാഹവും നമ്മിൽ പലയാളുകൾക്കും ഉള്ളതാണു. പണം ഇറക്കുന്നതിനുള്ള മനസ്സും ധൈര്യവും വലിയ കമ്പനികൾ കൂടുന്നതിനാവശ്യമുള്ള അന്യോന്യവിശ്വാസവും യോജിപ്പും വിദ്യാഭ്യാസത്താലും അന്യ സമുദായങ്ങളുമായുള്ള സംസർഗ്ഗത്താലും ഉണ്ടാകുന്നതാണു. നമ്മുടെ കിഴക്കൻ ദേശങ്ങളിൽ ഉണ്ടാകുന്നവയും നമ്മുടെ സമുദായാംഗങ്ങളാൽ അധികവും കൃഷി ചെയ്യപ്പെടുന്നവയുമായ സാധനങ്ങളെ അതുപടി കുറഞ്ഞ വിലയ്ക്കു അന്യരാജ്യങ്ങളിലേക്കു അയക്കുന്നതിനും അന്യന്മാർ നമ്മുടെ രാജ്യത്തേയും നമ്മേയും ധനാപഹരണം ചെയ്തു നമ്മുടെ പ്രവൃത്തിയുടെ മേദസിനെ എടുത്തുകളയുന്നതിനും അനുവദിക്കുന്നതു "ഇരിക്കുന്ന കമ്പു വരയുന്നതു" പോലെയാണു. കൊല്ലംതോറും നമ്മുടെ നാട്ടിലെ സാമാനങ്ങൾ കയററുമതിക്കായി ഇവിടെ നിന്നു കൊടുത്തയക്കുന്നതു് നമ്മുടെ ഭൂമിതന്നെ കുറെശെയായി കൊടുത്തയക്കുന്നതിനു തുല്യമാണു. തെക്കെ അമ്മേരിക്കയിൽ ചിലി, പെറു എന്നീ രാജ്യങ്ങളിൽനിന്നു അവയ്ക്കു സ്വഭാവത്താൽ കിട്ടിക്കൊണ്ടിരുന്ന അതിവിശേഷമായ വളം യൂറോപ്യന്മാർ കയററുമതി ചെയ്തുകൊണ്ടുപോകുന്നതിനാൽ ഇപ്പോൾ രാജ്യത്തിൻെറ സ്ഥിതി എന്തായിരിക്കുന്നു. ഇതുപോലെതന്നെയാണു ഇപ്പോൾ എജിപ്തിൻെറയും സ്ഥിതി. നമ്മുടെ നാട്ടിൽ കയററവും പ്രധാനപ്പെട്ട വൃക്ഷമായ കേരത്തിൻെറ ബാഹുല്യത്താലാണല്ലൊ നമ്മുടെ നാട്ടിനു കേരളം എന്ന പേർ സിദ്ധിച്ചിട്ടുള്ളതു. ഈ ആദായകരമായ വൃക്ഷത്തിൻെറ ഓരൊ ഭാഗങ്ങളും ഓരൊ പ്രധാന വ്യവസായങ്ങൾക്കു ഉപയോഗിക്കപ്പെടാമെങ്കിലും ഇതിൽ പ്രവർത്തിച്ചുവരുന്നവർ തിരുവിതാംകൂറിൽ വേണ്ട പ്രോത്സാഹനം ഇനിയും നൽകപ്പെട്ടിട്ടില്ലാത്ത ഈഴവസമുദായം മാത്രമാണു. വ്യവസായത്തിൻെറ പോലെ തന്നെയാണു കച്ചവടത്തിൻെറയും സ്ഥിതി. ഇപ്പോഴത്തെ വലിയ നസ്രാണി അങ്ങാടികളായ കുന്ദംകുളം, തൃശ്ശൂർ മുതലായവയും കൊല്ലം, കായങ്കുളം, കൊടുങ്ങല്ലൂർ, പുറക്കാട് മുതലായി മാപ്പിളമാരുടെ മററു പ്രധാന കച്ചവടസ്ഥലങ്ങളും ധരിയായി ചെട്ടികൾ എന്ന പഴയ പള്ളിപ്പാട്ടുകളിലും മററും കണ്ടുവരാറുള്ള പ്രശസ്തനാമവും നമ്മുടെ വാണിജ്യവൃത്തിയുടെ ഐശ്വര്യത്തിൻെറ അവശിഷ്ടങ്ങളായിട്ടാണു ഇരിക്കുന്നതു. തിരുവനന്തപുരം ചാലയിലും തിരുവിതാംകൂറിൻെറ പൂവ് തലസ്ഥാനമായ തിരുവാംകോട്ടും വലിയ നസ്രാണിത്തെരുവുകൾ ഉണ്ടായിരുന്നതു ഇപ്പോഴുള്ള പലരുടെയും ഓർമ്മയിൽ ഉള്ളതാണെങ്കിലും ഇപ്പോൾ അവിടെ ഒരു മാപ്പിളയെ എങ്കിലും കണ്ടുകിട്ടുന്നതിനു എത്ര പ്രയാസം. ഈ സംഗതിയിൽ നമ്മുടെ അലസതയെ നീക്കി കച്ചവടത്തിൽ നമ്മുടെ സമുദായം ഉൽക്കർഷപ്പെടേണ്ടുന്നതിനു നമുക്കു സ്വഭാവജന്യമായ യഥാസ്ഥിതികത്വത്തെ ഉപേക്ഷിച്ചു എന്തെങ്കിലും പ്രവർത്തിക്കേണ്ടതു അത്യന്താപേക്ഷിതമായിരിക്കുന്നു. ഇങ്ങനെ കച്ചവടവും വ്യവസായങ്ങളും വർദ്ധിക്കുന്നതിനും നമ്മുടെ ആളുകൾക്കു ഠരം സംഗതികളിൽ പരിചയവും ഉത്സാഹവും ഉണ്ടാകുന്നതിനുമായി ഇപ്പോൾ ബാസൽമിഷ്യൻകാരും ഡാനിഷ്മിഷ്യൻകാരും ചെയ്തുവരുന്നതുപോലെ കൈത്തൊഴിലുകൾ അഭിവൃദ്ധിയായി വരാവുന്ന സ്ഥലങ്ങളിൽ ഓരൊ കമ്പനികൾ ചേർത്തു ഓരൊ വ്യവസായങ്ങൾ ആരംഭിക്കുന്നതു ഏററവും നന്നായിരിക്കും. ഒരു ജോലിയും കാണാതെ ഭാവശതയിൽ കാലം കഴിച്ചുപോരുന്ന നമ്മുടെ യുവാക്കന്മാർക്കു ഇതൊരു തൊഴിലായിത്തീരുകയും ചെയ്യും. ഗതാനുഗതികത്വം നസ്രാണികൾക്കു എത്രയുണ്ടെന്നു നമുക്കെല്ലാവർക്കും അനുഭവമായിരിക്കുന്നതുമാണു. അതിനാൽ നമ്മുടെ സമുദായത്തിൽ നടത്തപ്പെടുന്ന ഉത്തമമാതൃകകളിൽനിന്നു നമ്മുടെ വകയായി അനേകം കൈത്തൊഴിൽശാലകൾ ഉണ്ടാകുമെന്നു സധൈര്യം പ്രവചിക്കാവുന്നതാണു.

ഏതു ജാതിയുടെയും വർദ്ധനവിനെ സഹായിക്കുന്നതായ മറെറാരു സംഗതി പുതിയ സ്ഥലങ്ങളിൽ കുടിയേറി പാർക്കുന്നതിനുള്ള ഉത്സാഹമാണു. ഇതും ന

മ്മിൽ പരമ്പരയാ ഉണ്ടായിരുന്നതാണെന്നും കാലക്രമേണ അതിൽ നിന്നു പിന്മാറിയതാണെന്നും നാം അറിഞ്ഞിട്ടുണ്ടല്ലൊ. സുറിയാനിയുമായി നമുക്കു സംസർഗ്ഗമുണ്ടായതും നമ്മുടെ ഇടയിൽ പരദേശസുറിയാനിക്കാർ വന്നതും ഇതുമൂലമാണ. നമ്മുടെ ഓരോ കുടുംബങ്ങളും കൊല്ലത്തുനിന്നൊ കൊടുങ്ങല്ലൂർ നിന്നൊ പുറപ്പെട്ടതായിട്ടാണല്ലൊ നമ്മുടെ ആധാരങ്ങളിലും സമ്മതിച്ചുവരുന്നതു. ഏററവും ചെറിയ ദ്വീപായ ഗ്രെററ്ബ്രിട്ടൻ ലോകത്തിൽ എന്നും പ്രശസ്തപദത്തെ പ്രാപിക്കത്തക്ക ഗ്രെററർ ബ്രിറൻ ആയതും ഈ ഉത്സാഹംമൂലമാണ. യവനന്മാർ അവരുടെ നാഗരികത്തെയും വിദ്യയേയും ലോകത്തിനു നൽകുന്നതിനിടയായതും ഇതുകൊണ്ടു തന്നെയാണ. യൂദന്മാരുടെ സംഖ്യയെ കവിഞ്ഞ ലോകത്തിന്റെ നാനാഭാഗങ്ങളിലും അവരുടെ ശക്തി പ്രാപിക്കത്തക്കവണ്ണം അവക്കുള്ള ഐശ്വര്യത്തിന്റെ കാരണവും ഇതുതന്നെയാണ. എന്നാൽ നമുക്കു രാജ്യം എന്നുവേണ്ടാ താമസിക്കുന്ന കര വിട്ടുപോകുന്നതിനുള്ള വൈമനസ്യം ഏററവും ശോചനീയം തന്നെ. അന്യരാജ്യങ്ങളിൽ കുടിയേറി പാക്കുന്ന സമ്പ്രദായം നാം സ്വീകരിക്കയും തൻമൂലം നമ്മുടെ സമുദായത്തിനു സിദ്ധിക്കാവുന്ന ധൈര്യവർദ്ധനം, ഉത്സാഹവർദ്ധനം എന്നിതുകളെക്കൊണ്ടുള്ള സൽഫലങ്ങളെ അനുഭവിക്കുന്നതിനു നാം കാംക്ഷിക്കുകയും ചെയ്യുന്നതു നമ്മുടെ സമുദായത്തിന്റെ ഭാവിശ്രേയസ്സിനു ഒരു പ്രധാന കാരണമായിരിക്കും. ഠരം രാജ്യത്തെ രായന്മാരും അയ്യന്മാരും പാണ്ടിയിൽനിന്നും എത്ര നിഷ്പ്രയാസേന ഇവിടെ വരുന്നു എന്നും എത്ര എളുപ്പത്തിൽ അവർ ധനവാന്മാരായിതീരുന്നു എന്നും കണ്ടിട്ടുപോലും നമുക്കു ഉത്സാഹമുണ്ടാകാതെ ഇരിക്കുന്നതു അത്ഭുതംതന്നെ. മുൻകാലങ്ങളിൽ ഓരോ രാജ്യത്തുനിന്നു നാം നിഷ്പ്രയാസേന പുറപ്പെട്ടു അന്യദിക്കുകളിൽ കുടിയേറുക പതിവായിരുന്നെങ്കിൽ ആവിക്കപ്പൽ കമ്പിത്തപാൽ മുതലായ അനേകം സൌകര്യങ്ങൾ വന്നിരിക്കുന്ന ഈ കാലത്തു അങ്ങിനെ ചെയ്യാത്തതു എന്തുകൊണ്ടായിരിക്കും. അവരവരുടെ കുടുംബങ്ങളുമായുള്ള ബന്ധം ഇന്നെന്നപോലെ തന്നെ പണ്ടും ഉണ്ടായിരുന്നതാണല്ലൊ. ഓരോ പള്ളിയിലേയും പ്രധാന ദിവസങ്ങൾക്കു ആ ഇടവകയിൽനിന്നു പിരിഞ്ഞുപോയിട്ടുള്ള ആളുകൾ വന്നുചേരുകയും വഴിപാടുകൾ കഴിക്കയും ചെയ്തിരുന്നതെയുള്ളു. യൂറോപ്പിലെ ആദ്യത്തെ പരിഷ്കൃതജാതികളായ യവനന്മാരും ആധുനികന്മാരായ ആംഗ്ലേയന്മാരും സ്വന്ത ദിക്കിനെക്കുറിച്ചു എത്ര സഹായിയോടെ ഇരിക്കുന്നുവൊ അത്രയുമുള്ള സന്തോഷം നമുക്കും നമ്മുടെ ജന്മദേശത്തെക്കുറിച്ചുണ്ടായാൽ മതിയാകുന്നതാണ.

ഒരു സമുദായത്തിന്റെ അഭിവൃദ്ധി പ്രത്യേകമായി അതിലെ അംഗങ്ങളുടെ ആരോഗ്യതയെ ആശ്രയിച്ചാണിരിക്കുന്നതെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലൊ. ചുവരില്ലാതെ ചിത്രമെഴുതുന്നതെങ്ങിനെയെന്ന പഴഞ്ചൊല്ലു സാധാരണയായി ഠരം സംഗതിയെ ഉദ്ദേശിച്ചു പറയുന്നതും നാം കേട്ടിട്ടുണ്ടു. അതിനാൽ ഠരം സർവ്വപ്രധാനമായ സംഗതിയിൽ നമ്മുടെ ഇപ്പോഴത്തെ സ്ഥിതി എന്താണെന്നു നാം ഈ സന്ദർഭത്തിൽ ഓർക്കേണ്ടതാണ. ആധുനികന്മാരായ നമ്മുടെയും നമ്മുടെ പൂർവ്വന്മാരുടെയും ശരീരസ്ഥിതിയെക്കുറിച്ചു ആലോചിക്കുന്നതായാൽ "പഴയമണ്ണു" തന്നെയാണ പുതിയതിനെക്കാൾ പതിന്മടങ്ങു വിശേഷമുള്ളതു എന്നറിയാവുന്നതാണ. നമ്മുടെ യുവാക്കന്മാർ വിദ്യാർത്ഥികളായുംമററും സ്വദേശം വിട്ടു അന്യരാജ്യങ്ങളിൽ താമസിക്കുന്നതിനിടയാകുമ്പോഴാണ ഈ സംഗതി പ്രത്യേകിച്ചു നമ്മുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കുന്നതു. ബ്രാഹ്മണർക്കു ബുദ്ധിയിലൊ ഉത്സാഹത്തിലൊ നമ്മേക്കാൾ വിശേഷമില്ലെന്നു രണ്ടു കൂട്ടരേയും അനേകനാൾ പഠിപ്പിച്ചു പരിചയമുള്ള യൂറോപ്യൻ പ്രൊഫസറന്മാർ സമ്മതിക്കുന്നുണ്ടെങ്കിലും അവസാനത്തിൽ അവർ നമ്മെ ജയിക്കുന്നതിനുള്ള പ്രധാന കാരണവും അവരുടെ ആരോഗ്യംതന്നെയാണ. നമ്മുടെ വിദ്യാഭ്യാസം ചെന്ന ആളുകൾ ഇപ്പോൾ എന്തു പണം ഇംഗ്ലീഷു മരുന്നുകൾക്കായിട്ടു ചിലവാക്കുന്നുണ്ടെന്നുള്ളതിനു മദ്രാസിൽ പഠിക്കുന്ന ഒരാളിന്റെ മുറിയുടെ കോണിൽ കാണാവുന്ന മീനെണ്ണക്കുപ്പികളുടെയും പെപ്സിറഫ് കുപ്പികളുടെയും എണ്ണം തന്നെ മതിയാകുന്നതാണ. നമ്മുടെ പൂർവ്വന്മാർക്കു സാധാരണയുള്ള ഭക്ഷണം ധാരാളം മതിയായിരുന്നു. അതു വേണ്ടുവോളം കഴിക്കുന്ന

തിനും അവൎക്കു പ്രയാസവുമില്ലായിരുന്നു. നമ്മുടെ ശരീരത്തിന്റെ അധോഗതിക്കു പ്രധാനകാരണം ശരിയായി പോഷകങ്ങളായ സാധനങ്ങൾ നമ്മുടെ ആഹാരത്തിൽ ഇല്ലാത്തതിനാലും ശരീരത്തിനു വേണ്ടുംവണ്ണം വ്യായാമം ഇല്ലാത്തതിനാലുമാണു. ചെറുപ്പകാലംമുഴുവൻ വിദ്യാഭ്യാസാൎത്ഥം ഓരോ പട്ടണങ്ങളിൽ ചെന്നുവല്ല ബോൎഡിംഗ ഹൌസിലൊ വീട്ടുതിയിലൊ താമസിക്കുകയും അവിടെവച്ചുതന്നെ സുഖക്കേടു പിടിക്കയും ചെയ്യുന്നവരായി എന്റെ പരിചയത്തിൽ തന്നെ അനേകർ ഉണ്ടു. ഈ പ്രദേശങ്ങളിൽനിന്നു കൊല്ലംതോറും മദ്രാസ് ആശുപത്രിയിൽ വന്നുകൊണ്ടിരിക്കുന്ന രോഗികളുടെ ഒരു കണക്കെടുക്കുന്നതായാൽ ഈ പരമാൎത്ഥം വെളിപ്പെടുന്നതായിരിക്കും. നമ്മുടെ യുവാക്കന്മാർ ഭൂരിപക്ഷവും പട്ടിണിക്കാരാണെന്നു പറയാമെന്നാണു ഡാക്ടർമാർ അഭിപ്രായപ്പെടുന്നതു. അതിനാൽ ഈ കാൎയ്യത്തിൽ നമ്മുടെസാമൂഹ്യമായ ഭക്ഷണക്രമം പരിഷ്കരിക്കേണ്ടതും അത്യാവശ്യമാണു. ബ്രാഹ്മണർ മുതലായവർ ഗോമയങ്ങളേയും പരിപ്പു മുതലായി പോഷകദ്രവ്യം അധികമുള്ള സാധനങ്ങളേയും ധാരാളം ഉപയോഗിക്കുന്നു. നാം മാംസഭുക്കുകൾ ആണെന്നു ഒരു വെപ്പുണ്ടെങ്കിലും അതു ധാരാളമായി ഉപയോഗിക്കുന്നവർ എത്ര ചുരുങ്ങും. സസ്യാദികളിൽനിന്നായാലും മാംസത്തിൽനിന്നായാലും നമ്മുടെ സാമൂഹ്യമായ ഭക്ഷണക്രമത്തിൽ ശരീരത്തിന്റെ ആവശ്യങ്ങൾ ശരിയായി നടത്തത്തക്ക പോഷകദ്രവ്യങ്ങൾ വളരെ കുറവാകയാലും നമുക്കു ആഹരിക്കുവാൻ കഴിയുന്നതിന്റെ അളവും വേണ്ടിടത്തോളവും ഇല്ലാത്തതിനാലും വ്യായാമമില്ലാത്തതിനാലുമാണു നമ്മുടെ ശരീരത്തിന്റെ അധോഗതി. അതിനാൽ ഏറ്റവും പ്രധാനമായ ഈ സംഗതിയിൽ നമ്മുടെ ശ്രദ്ധ പ്രത്യേകം ഉണ്ടാകണമെന്നു സമുദായാംഗങ്ങളെ ഓൎപ്പിച്ചുകൊള്ളട്ടെ.

ഇനിയുംഒരു സംഗതികൂടെപറഞ്ഞു ഈ പ്രസംഗത്തെ ഉപസംഹരിച്ചുകൊള്ളാം. ഓരൊ ഭിന്നസമുദായങ്ങളായി പിരിഞ്ഞു വിച്ഛിന്നമായി പോകുന്നതിനുള്ള ആഗ്രഹം നമ്മിൽ ശക്തിയായിട്ടുണ്ടെന്നും ഇങ്ങിനെ വരുന്നതു സ്വാതന്ത്ര്യബുദ്ധിയും പ്രാധാന്യത്തിനുള്ള ആഗ്രഹവും മറ്റു പഴയ സമുദായങ്ങളിലെപോലെ നമ്മിലും ഉള്ളതുകൊണ്ടായിരിക്കാമെന്നും പ്രസ്താവിച്ചിട്ടുണ്ടല്ലൊ. നാമെല്ലാവരും ഒരേ സമുദായത്തിന്റെ അംഗങ്ങളാണെന്നും കുന്ദംകുളത്തായാലും കോഴഞ്ചേരിയിലായാലും നാം ഒന്നാണെന്നുള്ള ഒരു വിശ്വാസവും അതിൽനിന്നുണ്ടാകുന്ന ഏകജീവാത്മതയും നമ്മിൽ ഉണ്ടാകണമെങ്കിൽ ഓരോരുത്തരുടെയും ഉദ്ദേശങ്ങൾക്കും ആഗ്രഹങ്ങൾക്കും ഐകരൂപ്യം ഉണ്ടാകേണ്ടതാണു.

നാം ഓരോ ചെറിയ ഇടവകകളായിട്ടാണു ഇരിക്കുന്നതെങ്കിലും സമുദായത്തെ സംബന്ധിച്ചുള്ള "കുലപ്രേമം" നമ്മിൽ ഉണ്ടായിട്ടാണല്ലൊ നമ്മുടെ ഇന്നത്തെ സമ്മേളനവും. എന്നാൽ നമുക്കുള്ള ഈ കുലപ്രേമത്തെ ഏതു കാൎയ്യത്തിലും ഒരുമിച്ചു ചേൎന്നു പ്രവൎത്തിക്കത്തക്കവണ്ണം വൎദ്ധിപ്പിക്കുന്നതിനു നാം യത്നിക്കേണ്ടതാണു. ഈ കോഴഞ്ചേരിയിൽ പല ഇടവകകൾ യോജിച്ചു പ്രവൎത്തിക്കത്തക്കവണ്ണം സമുദായബുദ്ധി ഉണ്ടെന്നുള്ളതു നാം കൂടിയിരിക്കുന്ന ഈ വിദ്യാശാലയുടെ സ്ഥാപനത്തിൽ നിന്നു ധാരാളം വെളിപ്പെടുന്നുണ്ടല്ലൊ. നമ്മുടെ ഇടവകകൾ തമ്മിൽ ഉള്ള മത്സരബുദ്ധിയും ശണ്ഠയും ഈ കുലപ്രേമം പോരാത്തതിനാലാണു. സാധാരണ സമുദായങ്ങളെ ഒന്നായി ബന്ധിക്കുന്നവയായ സകലവും നമ്മിൽ തന്നെയുണ്ടു. നാം ഏകവിശ്വാസത്താൽ ബന്ധിക്കപ്പെട്ടവരും ഏക അദ്ധ്യക്ഷനാൽ ഭരിക്കപ്പെടുന്നവരും ഏക ഭാഷ, ഏക രാജ്യം മുതലായതു ഉള്ളവരും അനേക ശതവൎഷങ്ങളിലെ ചരിത്രത്തിനു ഒരുപോലെ അവകാശികളും ആണു. സമുദായത്തിൽ ഇപ്പോഴുള്ള യോജിപ്പിന്റെ ആത്മാവിനെ പരിപോഷിപ്പിക്കുന്നതിനു നമ്മുടെ ഭരണത്തിൽ ഏകമുഖമായി പ്രവൎത്തിക്കുന്ന വ്യാപാരങ്ങളെ സൃഷ്ടിക്കുകയും സമുദായകാൎയ്യാലോചനക്കായി ഓരൊ ഇടവകകളിലും ഓരൊ ക്ലിപ്തസമയങ്ങളിൽ യോഗം കൂടുകയും, എല്ലായിടത്തും സമുദായത്തിനു ഒന്നുപോലെ അവകാശപ്പെടാവുന്ന ഏതെങ്കിലും ഒരു സന്ദൎഭത്തെ പെരുനാളായി ആഘോഷിക്കയും ചെയ്യുന്നതു നന്നായിരിക്കും. ഇൻഡ്യായുടെ അപ്പോസ്തലനെ നാം വിശ്വസിച്ചുപോരുന്നു. സെന്തോമ്മസു- സുറിയാനിക്കാരുടെ ഇടയിൽ ആധുനിക വിദ്യാഭ്യാസത്തിന്റെ മാൎഗ്ഗപ്രദൎശകനായ ഇട്ടൂപ്പുറമ്പാൻ- എന്നിവരിൽ ഓരാളിന്റെ നാമസ്മര

കമായ ഒരു സുദിനാഘോഷം അല്ലെങ്കിൽ സമുദായത്തിന്റെ ജീവനെ ഒന്നുപോലെ സംബന്ധിക്കുന്നതായ ഏതെങ്കിലും ഒരു മംഗളാവസരം കൊണ്ടാടുന്നതായാൽ സമുദായ സംഗതിക്കായി ഓരോ ഇടവകകളിലും ഉത്സാഹവും ഉന്മേഷവും വൎദ്ധിക്കുന്നതിനു ഇടയാകുന്നതാണു. എന്നാൽ ഇപ്രകാരം ഏക സമുദായമായി യോജിപ്പിക്കപ്പെടുന്നതിൽ ഉള്ള ഗുണത്തിനും ദോഷത്തിനും നാം അവകാശികളായിരിക്കും. നമ്മിൽ ഒരാൾ സമുദായകാൎയ്യങ്ങളിൽ ഒരു ഹീനകൃത്യം ചെയ്തിരുന്നാൽ അതിന്റെ അവമാനവും അതെ സംബന്ധിച്ചുള്ള ബാദ്ധ്യതയും സമുദായാംഗങ്ങളിൽ ഓരോരുത്തക്കുമുണ്ടാകുന്നതാണു. ഒരു ക്ലാസിലെ കുട്ടികളിൽ ഒരാൾ എന്തെങ്കിലും വീരകൃത്യം ചെയ്തിരുന്നാൽ അതിന്റെ അഭിമാനം ക്ലാസിൽ ഉള്ള എല്ലാവൎക്കും ഉണ്ടാകുന്നതുപോലെ തന്നെ ഓരോ സമുദായത്തിലും ഉള്ള ചിലരുടെ ഉത്സാഹത്തിൽ നിന്നും ഉയൎച്ചയിൽ നിന്നുമുണ്ടാകുന്ന മാനം യോഗത്തിന്റെ മാനമായി വിചാരിക്കപ്പെട്ടുപോരുന്നു. നാം ഓരോരുത്തരുടെയും പ്രവൃത്തിയിൽ നമ്മുടെ വിജയത്തിൽനിന്നൊ പരാജയത്തിൽനിന്നൊ നമ്മുടെ സമുദായത്തിനു അനുഭവമുണ്ടാകുന്നു എന്നുള്ള ഓൎമ്മ നമ്മുടെ ഓരോരുത്തരുടെയും പ്രവൎത്തിക്കു പ്രത്യേകം ഒരു പ്രോത്സാഹമായിരിക്കും. അതിനാൽ നാം എല്ലാവരും ഒരു സമുദായത്തിൽ ഉൾപ്പെട്ടവരാണെന്നുള്ള ബോധം നമ്മുടെ സകല പ്രവൎത്തികളിലും ഉണ്ടായിരിക്കയും സമുദായക്ഷേമത്തിനായി നാം നിരന്തര ശ്രമം ചെയ്യുന്നതിനു സന്നദ്ധരായിരിക്കയും ചെയ്യേണ്ടതാണു.

മാന്യന്മാരെ, നമ്മുടെ സമുദായത്തിന്റെ ഐഹികമായ വൎദ്ധനവിനു വിഘ്നങ്ങൾ എന്നു എന്റെ താഴ്മയായ ആലോചനയിൽ കണ്ടെത്തപ്പെട്ട പ്രധാന സംഗതികളെ പ്രസ്താവിച്ചുവല്ലൊ. ഇവ കൂടാതെ സമുദായാഭ്യുദയകാരണങ്ങളായി വേറെ പലതും ഉണ്ടായിരിക്കാമെങ്കിലും പ്രസംഗദൈൎഘ്യത്തെ ഭയന്നു ഇവയെ മാത്രം കാണിക്കുന്നതിനേ ഇവിടെ ശ്രമിച്ചിട്ടുള്ളു. മാന്യസദസ്യരിൽ ഒന്നു രണ്ടാളുകൾക്കെങ്കിലും ഈ അഭിപ്രായങ്ങളോടു മാനസികമായി യോജിക്കുന്നതിനെന്നല്ല ഈ സംഗതിയിൽ എന്തെങ്കിലും പ്രയത്നിക്കുന്നതിനും ഉത്സാഹമുണ്ടായെങ്കിൽ നാം ഇവിടെ ചിലവഴിച്ചിരിക്കുന്ന സമയം നിഷ്പ്രയോജകമല്ലായിരിക്കും. സ്വീകാൎയ്യങ്ങളായ വിഷയങ്ങളെ നടപ്പിൽ വരുത്തുന്നതിനായി നാം പരിശ്രമിക്കുന്നപക്ഷം അപ്രതീക്ഷിതങ്ങളായ അന്യസഹായങ്ങൾ ഉണ്ടാകുന്നതിനും നമ്മുടെ ഉദ്ദേശത്തെ കവിഞ്ഞ ഫലപ്രാപ്തിയെ അടയുന്നതിനും മാൎഗ്ഗമുള്ളതാകയാൽ സമുദായസൽകാൎയ്യനിരന്തരന്മാരായ ആളുകൾ ബുദ്ധിമുട്ടേണ്ടതില്ല.

"മുട്ടാതെല്ലാം നിയതി മുറപോൽ ചെയ്തിടുമ്പോൾ തടസ്സം തട്ടാതാവാം" എന്നു മയൂരസന്ദേശകൎത്താവു പറയുന്നതുപോലെ നാമും പ്രവൎത്തിക്കുന്നതായാൽ ദൈവാനുഗ്രഹത്തോടുകൂടി നമ്മുടെ സമുദായവും മേൽക്കുമേൽ ഉൽകൎഷത്തെ പ്രാപിക്കയും സുവിശേഷത്തിന്റെയും ക്രൈസ്തവമായ സന്മാൎഗ്ഗത്തിന്റെയും ജ്യോതിസ്സിനെ അറിഞ്ഞിട്ടില്ലാത്ത ഇതരസമുദായങ്ങൾക്കിടയിൽ കുന്നിന്മേൽ ഉയൎത്തപ്പെട്ട വെളിച്ചമാളികപോലെ കാലചക്രഗതിയിൽ പരിഷ്കരിക്കപ്പെട്ടു ഉന്നതപ്പെട്ടുവരുന്ന അനേകം സമുദായങ്ങൾക്കു നമ്മുടെ സമുദായം ഒരു മാൎഗ്ഗദൎശിയായി ഭവിക്കയും ചെയ്യുന്നതാണു. അസാരം ദീൎഘിച്ചുപോയ ഈ പ്രസംഗത്തിനു നിങ്ങളുടെ ക്ഷമാപൂൎവ്വമായ ശ്രദ്ധയെ അനുവദിച്ചതിനു സാമാജികന്മാരോടു പ്രത്യേകം ഞാൻ കൃതജ്ഞനായിരിക്കയും അജ്ഞതയാലും ചാപല്യത്താലും ഇതിൽ വന്നുപോയിട്ടുള്ള തെറ്റുകളെ ക്ഷമിക്കയും ചെയ്യണമെന്നു പ്രത്യേകം അപേക്ഷിച്ചുകൊണ്ടു ഈ പ്രസംഗത്തെ അവസാനിപ്പിച്ചുകൊള്ളുന്നു.

ഈ പ്രസംഗാവസരത്തെ എനിക്കു തന്നതിനായി സമ്മേളനക്കമ്മറ്റിക്കാരോടു ഞാൻ പ്രത്യേകം കൃതജ്ഞനായിരിക്കുന്നു.

കെ. കെ. തോമസ് ബി. എ.

---

## വികാരിജനറാളിന്റെ ചരിത്രപാണ്ഡിത്യം.

പത്ര്‌ധിപർ സാറെ! സലാം.

ഞാൻ നിങ്ങളുടെ ലേഖകന്മാരിൽ ഒരുവൻ അല്ലാഞ്ഞയാലും മഹാന്മാരുടെ ലേഖനങ്ങൾക്കു മഹാന്മാർതന്നെ മറുപടി എഴുതി കൊള്ളുമെന്നുകരുതിയും ഇതുവരെയും മൌനം അവലംബിച്ചിരുന്നു. പൊതുപ്പെട്ടതും സൎവ്വസമ്മതവുമായിരിക്കുന്ന കാൎയ്യങ്ങളെപ്പററി താങ്കൾ പ്രതിവാദിക്കയല്ലാതെ ചില പ്രത്യേകസംഗതികളെയും ആളുകളെയും സംബന്ധിച്ച അതെപ്പററി ഗ്രാഹ്യമുള്ളവർ എഴുതി അയച്ചു അറിവു തരാതെ സാധിക്കുന്നതല്ലല്ലൊ. ആയതിനാൽ എന്റെ ഈ ലേഖനത്തെ നിങ്ങളുടെ വിലയേറിയ പത്രദ്വാരാ പ്രസിദ്ധപ്പെടുത്തി മാന്യവായനക്കാൎക്കു സമൎപ്പിക്കണമെന്നു അപേക്ഷിക്കുന്നു.

"മഹാന്മാർ" എന്നു പറഞ്ഞതുകൊണ്ടു ആ മഹാൻ ആരെന്നു അറിയുന്നതിനു വായനക്കാരുടെ ഇടയിൽ ഒരു ജിജ്ഞാസു ഉണ്ടായേക്കാം. അതു വേറെയാരുമല്ല, താരകയിലെ പുതിയ ചരിത്രകാരനായ കോവൂർ അയ്യതോമ്മാകത്തനാരു അത്രെ. എന്താ മഹാനല്ലന്നു വല്ല സംശയവും തോന്നുന്നുവൊ "പ്രജാസഭയിൽ അനേക എം. എക്കാർ ഉണ്ടായിരുന്നുവെങ്കിലും ഒരുത്തൎക്കും നമ്മെ വെല്ലുന്നതിനു കഴിഞ്ഞില്ല" എന്ന് അദ്ദേഹംതന്നെ പലരോടും പറഞ്ഞിട്ടുള്ളതായി കേട്ടിട്ടുണ്ടു. ഈ പ്രകാരമുള്ള ഒരാൾ ഒരു ചരിത്രം എഴുതിയാൽ അതു മഹാന്മാർ വിലമതിക്കാതെയിരിക്കുമൊ? നവീകരണ സമസ്ഥാലോചന സംഘത്തിൽ തീൎച്ചപ്പെടുത്തിട്ടുള്ള കീൎത്തിമുദ്ര ഇദ്ദേഹത്തിനല്ലാതെ വേറെ വല്ലവൎക്കും ലഭിക്കുമൊ? പോരാ എന്നുണ്ടെങ്കിൽ യാക്കോബായ സഭയിലുള്ള ഒരു പട്ടക്കാരന്റെ പേരു ഇദ്ദേഹത്തിന്റെ പേരിനോടു കൂടി എഴുതുവാൻ പോലും തക്കയോഗ്യതയില്ലന്നു താരകാധിപർ ഇയ്യിടെ ഒരു സൎട്ടിപ്പിക്കെററും കൊടുത്തിട്ടുണ്ടല്ലൊ.

ഈ മഹാൻ ഇയ്യിടെ പ്രസിദ്ധപ്പെടുത്തിട്ടുള്ള "പഴങ്കരനഥത്തിൽ" പ്രകടിപ്പിച്ചിട്ടുള്ള സൎവ്വാബദ്ധങ്ങൾക്കും കുയുക്തികൾക്കും പത്രാധിപർതന്നെ സമാധാനം പറഞ്ഞതിനാൽ വായനക്കാരുടെ ഇടയിലുള്ള തെററുധാരണ മിക്കവാറും തീൎന്നിട്ടുണ്ടെന്നുള്ളതു നിൎവിവാദമാണ. എന്നാൽ മല്ലപ്പള്ളിലെ നവീകരണത്തെ സംബന്ധിച്ച ഇദ്ദേഹം അവാസ്തവങ്ങളായ ചില പച്ചവെടികൾ പൊട്ടിച്ചിട്ടുണ്ടെന്നു ടി. സ്ഥലത്തുള്ള മിക്കവൎക്കും അറിയാം. മൂടയിലെ മൂപ്പിന്നു ഒരു ദൈവഭക്തനാകയാൽ മാരാമണ്ണിനു പോയി കുൎബ്ബാന കാണുകയും പ്രസംഗം കേൾക്കയും ചെയ്കയാൽ തങ്ങൾക്കും ഒരു പള്ളി വേണമെന്നു നിശ്ചയിക്കയും ഇങ്ങനെ ഇപ്പോഴത്തെ പള്ളിപ

ണിയിക്കുകയും ചെയ്തു. എന്നാൽ "ബലമേറുന്ന പവ്വത്തിക്കുന്നേക്കാരുടെ" പ്രാബല്യം നിമിത്തം ആദ്യ കാരണക്കാർ വിട്ടുപോകേണ്ടിവന്നു എന്നാകുന്നു അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നതു. പ്രസ്തുത പള്ളിയുടെ സ്ഥാപനോദ്ദേശത്തെ (യാക്കോബായ സഭയുടെ) മറിച്ചു നവീകരണ സ്ഥാപനം ഉറപ്പിക്കണമെന്നുള്ള ദുരുദ്ദേശത്തോടുകൂടി കൊണ്ടുവരുന്ന ഒരു പാതാളസൂത്രമല്ലേ ഇതെന്നു സംശയിക്കുന്നു. എന്നാൽ മൂപ്പീന്നും മറ്റും ഓടുന്നതിനുണ്ടായ കാരണത്തെ വായനക്കാരുടെ അറിവിനായി പ്രസ്താവിച്ചുകൊള്ളുന്നു. "ഓടി" എന്നു പറഞ്ഞതുകൊണ്ടു അന്ധാളിക്കരുതെ! ആരും അടിച്ചും ഇടിച്ചും ഒന്നുമില്ല. മൂപ്പീന്നന്മാരെയും അപ്പന്മാരെയും അടിക്ക സാധാരണയല്ലല്ലോ.

മല്ലപ്പള്ളിയിൽനിന്നും കല്ലൂപ്പാറെ ചെന്നു കുറുബാന കാണുന്നതിനും കർമ്മങ്ങൾ നടത്തുന്നതിനും ശവം ചുമക്കുന്നതിനും പ്രയാസമെന്നു കാണുകയാൽ അന്നത്തെ ചില ധനികന്മാർ ആലോചിച്ചു ഇപ്പോഴത്തെ സുറിയാനി പള്ളിക്കു അടിസ്ഥാനം ഇടുവിക്കയും കല്ലൂപ്പാറക്കാരച്ചന്മാരെക്കൊണ്ടു കർമ്മങ്ങൾ നടത്തിത്തുടങ്ങുകയും ചെയ്തു. പിന്നീടു ഇടവകയിൽ പട്ടം കൊടുക്കുന്ന കാര്യത്തെക്കുറിച്ചു ആലോചനയായി. മൂടയിലെ ഒരു കൊച്ചനു കൂടി പട്ടം കൊടുക്കണമെന്നു മേപ്പടി മൂപ്പീന്നും വേറെ ചിലരും അഭിപ്രായപ്പെട്ടു. അന്നത്തെ നടത്ത അനുസരിച്ചു (ഇപ്പോഴും മിക്ക ഇടവകയിലും ഇങ്ങനെതന്നെ ആകുന്നു) നല്ല തറവാട്ടു നോക്കിയെ പട്ടം കൊടുക്കാവു എന്നു പവ്വത്തിക്കുന്നേക്കാരും വേറെ ചിലരും അഭിപ്രായപ്പെട്ടു. ഇരുകക്ഷികളും അന്നത്തെ മെത്രാപ്പോലീത്തായുടെ (ചേപ്പാട്ടു മെത്രാച്ചന്റെ) അടുക്കൽ ആവലാധി പറഞ്ഞു. "നല്ല തറവാട്ടിലുള്ളവർക്കേ പട്ടം കൊടുക്കാവു" എന്നു മെത്രാച്ചനും കല്പിക്കയാൽ പ്രസ്തുത മൂപ്പീന്നും കൂട്ടരും ഇച്ഛാഭംഗത്തോടുപോരേണ്ടിവന്നു. തന്റെ കുടുംബത്തിൽ പട്ടം കിട്ടായ്കയാലുള്ള നീരസംകൊണ്ടും പവ്വത്തിക്കുന്നേൽ കുടുംബത്തിൽ ഉണ്ടായ പട്ടക്കാരന്റെ ഭരണത്തിൻകീഴ നിൽക്കുന്നതിനുള്ള വൈമനസ്യംകൊണ്ടും ഇവർ പള്ളിയിൽനിന്നും പിരിഞ്ഞുപോയിട്ടുള്ളതും ഇവൎക്കു ഇന്നുവരെ പട്ടത്വം കിട്ടീട്ടില്ലാത്തതും ആകുന്നു.

നമ്മുടെ ചരിത്രകാരന്റെ സങ്കല്പിതപ്രകാരമുള്ള നവീകരണം പ്രൊട്ടസ്റ്റാന്റു മതം ആണെങ്കിൽ മൂടയിലെ മൂപ്പീന്നിന്റെ ഭക്തിയും ശക്തിയായിരിക്കും അല്ലെങ്കിൽ ശമ്പളം ഓർത്തിട്ടോ, വാശികൊണ്ടോ പഴയ പള്ളിയിൽ പോകുന്നതിനുള്ള ലജ്ജയാലോ ഏതെന്നു വായനക്കാർതന്നെ വിധിക്കട്ടെ. ഇവർ അന്നുമുതൽ പ്രൊട്ടസ്റ്റാന്റുമതത്തിലാണു നിൽക്കുന്നതു. സംഗതിയുടെ വാസ്തവം ഇപ്രകാരമിരിക്കെ ഈ മഹാൻ തന്റെ കൃതിയിൽ നിർല്ലജ്ജയോ

ട്ടു കാണിച്ചിരിക്കുന്ന കപടം എത്രയൊ അതിശയമായിരിക്കുന്നു. തന്റെ ചരിത്രത്തിൽ ജല്പിച്ചിരിക്കുന്ന പവ്വൊത്തിക്കുന്നെക്കാരുടെ ബലം എന്നുള്ളതിന്റെ അൎത്ഥത്തിനു സങ്കല്പിച്ചിരിക്കുന്ന കാഠിന്യം എത്രത്തോളം ഉണ്ടെന്നു അദ്ദേഹം തന്നെ അടുത്ത താരകയിൽ എഴുതികാണുന്നതിനു ആഗ്രഹിക്കുന്നു.

എന്നു ഒരു സൂക്ഷ്മഗ്രാഹി.

---

## പ്രതിവാദം.

യാക്കോബായ ഉപദേഷ്ടാക്കളുമായി ഒരു പ്രതിവാദം നടത്തുന്നതിനു താരകാധിപർ വെല്ലു വിളിച്ചതനുസരിച്ചു ഞങ്ങൾ തയ്യാറാണെന്നും അതിനു വേണ്ട സ്ഥലവും കാലവും മിസ്റ്റർ ദാനിയേൽതന്നെ നിശ്ചയിച്ചാൽ മതിയെന്നും ഒരു ഉപദേശത്തെ സംബന്ധിച്ച് ഒരു കൂട്ടരുടെ വിശ്വാസം ഇന്നതാണെന്നറിയാതെ അവരോടു തൎക്കിക്കാൻ നിവൃത്തിയില്ലാത്തതുകൊണ്ടു വാദവിഷയങ്ങളെ സംബന്ധിച്ച് നവീകരണക്കാരുടെ വിശ്വാസം ഇന്നതാണെന്നറിയുന്നതിനു നിശ്ചിത തീയതിക്കു പതിനഞ്ചു ദിവസം മുമ്പു ഒരു മതസംഗതിയൊ പൊതുസമ്മതമുള്ള ഒരു രേഖയൊ അയച്ചുതരണമെന്നും കഴിഞ്ഞ ഒരു ലക്കം പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. കുൎബ്ബാനയിൽ ഉപയോഗിക്കുന്ന അപ്പദ്രാക്ഷാരസങ്ങൾ ശരീരരക്തങ്ങളായിട്ടാണ് അനുഭവിക്കുന്നത് എന്നു വിശ്വസിക്കുന്ന നവീകരണ പട്ടക്കാരും അത്മേനികളും ഇപ്പോഴും ധാരാളം ഉണ്ട്. ഈലോകത്തിൽവച്ചുതന്നെ നിഷ്പാപപൂൎണ്ണത സിദ്ധിക്കുന്നു എന്നു പറയുന്ന അനേകം നവീകരണക്കാരുടെ പേരുകൾ വേണമെങ്കിൽ പ്രസിദ്ധപ്പെടുത്തുവാൻ തയ്യാറാണു. ഇതുപോലെ പല സംഗതികളിലും നവീകരണ ഉപദേഷ്ടാക്കന്മാരും അത്മേനികളും പരസ്പരം അഭിപ്രായവ്യത്യാസമുള്ള ഉപദേശങ്ങളെ പഠിപ്പിക്കുന്നു. എന്നാൽ ഒരു മതസംഗതി ഈ കൂട്ടൎക്കുണ്ടായിരുന്നെങ്കിൽ അവരുടെ സഭയുടെ വിശ്വാസം ഇന്നതാണെന്നു സ്പഷ്ടമായി അറിയാമായിരുന്നു. ഈ ഉദ്ദേശത്തോടുകൂടി ആയിരുന്നു ഒരു മതസംഗതി ഞങ്ങൾ ആവശ്യപ്പെട്ടതു. ഉടനെ രക്ഷിക്കപ്പെട്ടവനായ ദാനിയേൽ "യാക്കോബ്യൎക്കു മതസംഗതിയുണ്ടോ" എന്നുള്ള ചോദ്യവുംകൊണ്ടാണു ചാടിപുറപ്പെട്ടതു. ഞങ്ങളുടെ മതസംഗതി മിസ്റ്റർ ദാനിയേൽ കണ്ടില്ലെന്നും അങ്ങിനെ ഒന്നു യാക്കോബ്യൎക്കില്ലെന്നും ആണല്ലൊ പറയുന്നതു. ഇതു സുവിശേഷപ്രാസംഗികൻ ദാനിയേലിന്റെ നിലയിലാണൊ അതൊ വല്ലതിന്റെയും ഗോവിന്ദന്റെയും ടോണിലും സ്പിരിററിലും ആണൊ പറയുന്നതു. അദൃശ്യത്ത നിലയിലാണെങ്കിൽ അതു പരമാൎത്ഥത്തോടു കൂടി ആയിരിക്കാൻ വകയുണ്ടു. അതുകൊണ്ടു മ

ക്കു മതസംഗതി അയച്ചുകൊടുക്കാൻ ഞങ്ങൾ തയാറാണെന്നും കഴിഞ്ഞ ലക്കം പത്രികയിൽ പ്രസ്താവിച്ചിരുന്നു. ആ ഭാഗം വായിച്ചപ്പോൾ മിസ്റ്റർ ദാനിയേൽ വല്യ മെത്രാൻപട്ടം കിട്ടുന്ന കാര്യത്തെപ്പററി ചിന്തിച്ചുകൊണ്ടിരിക്കുകയായിരുന്നു എന്നു തോന്നുന്നു. അതോ ഈയിടെ ഒരു ദീനത്തിന്റെ ഫലമായി പുറപ്പെട്ടുവിക്കുന്ന ചില ഗോഷ്ടികളിൽ ഉൾപ്പെട്ടിരുന്നോ അപ്രകാരം ആണെങ്കിൽ നെല്ലികാത്തളവും ററവും പോരാ നൂറെറാന്നു പ്രാവശ്യം ആവത്തിച്ചു ക്ഷീരബലയോ മറെറാ സേവിക്കണം. ഞരമ്പിലുള്ള ദീനമാണെന്നു ഞങ്ങൾ പ്രവചിക്കുന്നു മരുന്നു പ്രയാസമാണെങ്കിൽ ആയുർവൈദ്യശാലയിൽ അന്വേഷിച്ചാൽ മതി. യാക്കോബ്യക്കു മതസംഗതി ഇല്ലെന്നു ദാനിയേൽ പറഞ്ഞയുടനെ അപ്രകാരം ഒന്നുണ്ടെന്നും അതിന്റെ ഒരു പ്രതി ഞങ്ങൾ അയച്ചുകൊടുക്കാൻ തയാറാണെന്നും പ്രസ്താവിച്ചിരുന്നു. നവീകരണ്യക്കു മതസംഗതി ഇല്ലെന്നു ഞങ്ങൾ മുമ്പു എഴുതിയിരുന്നതു കൂടാതെ ഇപ്പഴും എഴുതുന്നു. ഉണ്ടെങ്കിൽ ഒരു പ്രതി അയച്ചുതരുന്നതിനു പത്രദ്വാരാ തന്നെ അപേക്ഷിക്കുന്നു. തട്ടാമുട്ടി പറഞ്ഞു സമയം കഴിക്കാതെ നേരെ നിന്നു യുദ്ധം ചെയ്വാൻ മനസ്സുണ്ടെങ്കിൽ മതസംഗതിയു കൊണ്ടു പുറത്തോട്ടിറങ്ങുക. അപ്പോൾ കാണാം ചെമ്പു തെളിയുന്നതു.

യാക്കോബായ ഉപദേഷ്ടാ:

---

## ഉദിയമ്പേരൂർ സുന്നഹദോസ്.

ഈ സുന്നഹദോസിനെക്കുറിച്ചു ഇടവത്തിലെ താരകയിൽ ഒരു ബി. എ.കാരൻ വാരിക്കെട്ടി എഴുതിയിരിക്കുന്ന ഉപന്യാസം വായിച്ചതിൽ ഇദ്ദേഹം കേട്ടടത്തു കേട്ടു എഴുതിയ ആൾ എന്നല്ലാതെ സുന്നഹദോസിന്റെ ചരിത്രമൊ നിശ്ചയങ്ങളൊ അവ സംബന്ധമായ പുസ്തകങ്ങളൊ ശരിയായി വായിച്ചു പഠിച്ചെച്ചു എഴുതിയ ആൾ ആണെന്നു ഇനിക്കു തോന്നുന്നില്ല... അദ്ദേഹത്തിന്റെ ഉപന്യാസത്തെ ശരിയായി നിരൂപണം ചെയ്വാൻ പുറപ്പെട്ടാൽ ഒരു പുസ്തകംതന്നെ അച്ചടിക്കേണ്ടി വരുന്നതുകൊണ്ടു ചില ഭാഗങ്ങൾ മാത്രമെ ഞാൻ പറയുന്നുള്ളു.

൧- മലങ്കര സഭ ൧൨൦൦ വർഷത്തോളം നെസ്തോർ വിശ്വാസത്തിലും നെസ്തോർ പാത്രിയർക്കീസിന്റെ കീഴും ഇരുന്നിരുന്നു എന്നു നമ്മുടെ പ്രാസംഗികൻ സമ്മതിക്കുന്നു. നവീകരണക്കാർ ഇപ്പോൾ വാദിക്കുന്നതുപോലെ മാർതോമ്മാശ്ലീഹായുടെ സ്വാതന്ത്ര്യസഭ ഈ ൧൨൦൦ വർഷത്തിനുള്ളിൽ ഇല്ലായിരുന്നു എന്നു ഇപ്പോൾ സമ്മതമായല്ലോ

൨- മലയാളത്തു യാക്കോബായ വിശ്വാസവും അന്ത്യോഖ്യാസംബന്ധവും ഇല്ലായിരുന്നു എന്നാണു പിന്നത്തെ ഒരു യുക്തി. ഇതിനെ സംബന്ധിച്ചു ദി. ശ്രീ. ഗീവറുഗീസ് ശെമ്മാശൻ എം. എ. അവർകൾ എഴുതിയിട്ടുള്ള പുസ്തകം മലയാളത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതുകൊണ്ടു വായനക്കാർ അതു വായിക്കുമ്പോൾ ഈ ഭാഗം തെളിയുന്നതാണു.

൩- അന്നത്തെ വിശ്വാസം നവീകരണക്കാരുടെ ഉപദേശത്തോടു അനുരൂപമായിരുന്നു എന്നു കാണിപ്പാൻ ഉപന്യാസകർത്താവു കുറെ ശ്രമം ചെയ്തിട്ടുണ്ടു. ഇതിലും ഈ മനുഷ്യൻ കേട്ടടത്തു കേട്ടു എഴുതുകയായിരുന്നു എന്നുള്ളതിനു രണ്ടുമൂന്നു ദൃഷ്ടാന്തങ്ങൾ എടുത്തുപറയട്ടെ.

എ. വിശുദ്ധ കുർബ്ബാനയിലെ അപ്പവും വീഞ്ഞും വിശ്വാസത്താൽ മാംസരക്ത
ങ്ങൾ എന്നല്ലാതെ സാക്ഷാൽ അങ്ങനെയാണെന്നു വിശ്വസിച്ചിട്ടില്ലെന്നു താരക പറ
യുന്നു. ഈ കാര്യത്തിൽ നമ്മുടെ പ്രാസംഗികൻ എത്രമാത്രം തെററിപ്പോയി എന്നറി
യാൻ സൂന്നഹദോസിൽ കുററപ്പെടുത്തിയിട്ടുള്ള പുസ്തകങ്ങൾ വായിച്ചാൽ മതി. ഉ
ദിയംപേരൂർ സൂന്നഹദോസുകാലത്തു മലയാളത്തു പ്രചരിച്ചിരുന്നതായി പറയു
ന്ന നെസ്തോറിയ കുർബ്ബാനതക്സാകളിലും പള്ളിക്രമങ്ങളിലും മററും വിശുദ്ധ
കുർബ്ബാനയെക്കുറിച്ചു പഠിപ്പിച്ചിരിക്കുന്ന ഉപദേശം ഇന്നതാണെന്നു ബഡ്ജർ
എന്ന വിദ്വാൻ എഴുതിയിരിക്കുന്നതു എന്തെന്നാൽ:—"കർത്താവിന്റെ അത്താ
ഴം ഒരു വെറും അടയാളമായിട്ടല്ല ക്രിസ്തുവിന്റെ ശരീരരക്തങ്ങളുടെ സാക്ഷാൽ
സംബന്ധമായിട്ടാണു നെസ്തോറിയർ വിശ്വസിക്കുന്നതെന്നു മേൽ പകർത്തിയ ഭാ
ഗങ്ങളിൽനിന്നു സ്പഷ്ടമായി തെളിയുന്നു. അവരുടെ വിശ്വാസപ്രകാരം വിശുദ്ധ
കുർബ്ബാനയെന്ന ക്രൂദാശസ്ഥലത്തില്ലാത്ത ഒരു സാധനത്തിന്റെ അടയാളമല്ല, യോ
ഗ്യതയോടെ കൈക്കൊള്ളുന്നവർക്കു ശുദ്ധീകരിക്കപ്പെട്ട സാധനംവഴിയായി തന്നെ ത
ന്നെ നൽകുമെന്നു ഉറപ്പു പറഞ്ഞിരിക്കുന്ന രക്ഷകന്റെ സാക്ഷാൽ സാന്നിദ്ധ്യമാകുന്നു.
......കർമ്മം കഴിക്കുന്ന പട്ടക്കാരന്റെ ശക്തികൊണ്ടോ വെറും വാക്കുകൊണ്ടോ അ
ല്ല, കുർബ്ബാനയിൽ വിളിക്കപ്പെടുന്ന പരിശുദ്ധാത്മാവിന്റെ ശക്തികൊണ്ടു സാധ
നങ്ങൾ ഭേദപ്പെടുന്നു എന്നു അവർ വിശ്വസിക്കുന്നു".

മേൽ പകർത്തിയതു നെസ്തോറിയ പള്ളിക്രമത്തിൽ നിന്നു ബഡ്ജർ പറയുന്ന
അനുമാനമാകുന്നു. ഇനി നെസ്തോറിയ പുസ്തകത്തിൽനിന്നുതന്നെ ഒരു ഭാഗം പ
കർത്താം. സൂന്നഹദോസുകാലത്തു ഇവിടെ നടപ്പുണ്ടായിരുന്നതായി മെനെസിസ്സ്
ആക്ഷേപിച്ചിരിക്കുന്ന പുസ്തകങ്ങളിൽ ഒന്നായ അബ്ദീശോവിന്റെ "വിശ്വാസാ
ഭരണം" എന്ന പുസ്തകത്തിൽ പറയുന്നതു:—"അപ്പം തന്റെ വിശുദ്ധ ശരീര
മായും വീഞ്ഞു തന്റെ വിലയേറിയ രക്തമായും മാററപ്പെടുന്നു....നാം ഈ ക്രൂദാ
ശയ്ക്കു അടുത്തുവരുമ്പോൾ നാം ക്രിസ്തുവിനെതന്നെ കാണുന്നു. തന്റെ അവയ
വത്തെതന്നെ നാം കയ്യിൽ എടുത്തു ചുംബനം ചെയ്യുന്നു. (ബാഡ്ജർ വാല്യം ൨
പു: ൪൦൯).

മലങ്കര സഭയിൽ ഉദിയമ്പേരൂർ സൂന്നഹദോസുകാലത്തു അംഗീകരിക്കപ്പെട്ടി
രുന്നതെന്നു സൂന്നഹദോസിന്റെ നിശ്ചയത്തിൽ പറഞ്ഞിട്ടുള്ളതിൽ ഒരു പുസ്ത
കത്തിൽനിന്നു മേൽ പകർത്തിയ ഭാഗംകൊണ്ടു അന്നു കുർബ്ബാനയെക്കുറിച്ചു വിശ്വ
സിച്ചിരുന്ന ഉപദേശം താരക പറയുന്നതിനു നേരെ പ്രതികൂലമായിരുന്നു എന്നു
കണ്ടല്ലോ.

ബി. പരിശുദ്ധന്മാരോടും കന്യകമറിയമിനോടുമുള്ള പ്രാർത്ഥന അന്നു കേട്ടിട്ടു
പോലുമില്ലെന്നു താരകാലേഖകൻ പറയുന്നതിന്റെ വാസ്തവം കൂടെ പരിശോധി
ക്കാം. ഇതിലേക്കു അന്നു മലയാളത്തിൽ നടപ്പുണ്ടായിരുന്നതായി പറയുന്ന പ
ള്ളിക്രമപുസ്തകത്തിൽ നിന്നു ചില ഭാഗങ്ങൾ താഴെ ചേർക്കുന്നു.

"രാജാധിരാജാവിന്റെ മാതാവായ മറിയമേ തന്റെ സമാധാനവും രക്ഷ
യും ലോകത്തിൽ വസിപ്പിപ്പാനായി നിന്റെ പുത്രനോടു ഞങ്ങളോടുകൂടെ നീയും
പ്രാർത്ഥിക്കണമെ".

"പരിശുദ്ധന്മാരും ദീർഘദർശിമാരും ശ്ലീഹന്മാരും മല്പാന്മാരും മൌദ്യാനന്മാ
രും സഹദേന്മാരും ആചാര്യന്മാരും വനവാസികളുമേ നിങ്ങളുടെ ബലമാകുന്ന ക
ർത്താവിനോടു ഞങ്ങളെല്ലാവർക്കും വേണ്ടി പ്രാർത്ഥിക്കണമെ" (ബാഡ്ജർ വ. ൧൯൨)

സി. മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന അന്നു പതിവില്ലാഞ്ഞു എന്നു താരക
പറയുന്നതിൽ വല്ല പരമാർത്ഥവുമുണ്ടോ എന്നുകൂടെ നോക്കാം. ഉദിയമ്പേരൂർ സൂ
ന്നഹദോസിൽ കുററം വിധിച്ചിരിക്കുന്ന കുർബ്ബാനതക്സായിൽ നിന്നുതന്നെ ഒരു ഭാ
ഗം താഴെ ചേർക്കുന്നു.

"കർത്താവെ ഞങ്ങൾ നിന്നോടു അപേക്ഷിച്ചു നിന്റെ തിരുമുമ്പാകെ യാ
ചിക്കുന്നു. ഞങ്ങളുടെ പിതാക്കന്മാരായ പാത്രിയർക്കീസന്മാർ, ദീർഘദർശിമാർ, ശ്ലീ
ഹന്മാർ, സഹദേന്മാർ, മൌദ്യാനന്മാർ, മേല്പട്ടക്കാർ, മല്പാന്മാർ ശെമ്മാശന്മാർ മുത
ലായി ഈ ജീവിതം വിട്ടുപോയിട്ടുള്ളവരെയും ക്രിസ്തുവിൽ ഞങ്ങളുടെ സഹോദ
രന്മാരായി സത്യവിശ്വാസത്തിൽ ഈ ലോകത്തിൽ നിന്നു പിരിഞ്ഞുപോയിട്ടുള്ള

രേയും ഞങ്ങൾ ഒഴിക്കുന്നു. അവർ നിനക്കു വിരോധമായി ചെയ്തിട്ടുള്ള എല്ലാ
പാപങ്ങളേയും അവരോടു നീ ക്ഷമിയ്ക്കണമെ...." (ബെഡ്ജർ ൨, ൨൩൧)
സ്സുനാദോസുകാലത്തു മലങ്കരെ നടപ്പില്ലായിരുന്നതായി താരക പറയുന്ന
ശേഷം ഉപദേശങ്ങളെക്കുറിച്ചും ധാരാളം പറയാനുണ്ടെങ്കിലും സ്ഥലദൈർഘ്യം ഭ
യന്നു നിർത്തുന്നു. വിശുദ്ധ കുർബ്ബാന, മരിച്ചവർ, പരിശുദ്ധന്മാർ മുതലായി പൌ
വ്സഭകൾ അപ്പോസ്തൊല കാലംമുതൽ സ്വീകരിച്ചുവന്ന ഉപദേശങ്ങൾ മലങ്കര
സഭയിൽ ഇല്ലായിരുന്നു എന്നു താരകാ ലേഖകൻ പറഞ്ഞ അഭിപ്രായങ്ങൾ ചരി
ത്രമൌഢ്യങ്ങളല്ലെങ്കിൽ നവീകരണത്തെതാങ്ങുവാൻ കൊണ്ടുവന്നവഞ്ചനകളായിരി
ക്കണമെന്നു വായനക്കാർക്കും ഇപ്പോൾ മനസ്സിലാകാവുന്നതാണു. മലങ്കര സഭ ൧൮൦൦
വൎഷത്തോളമെന്നു പറയുമ്പോൾ ക്രിസ്ത്വാബ്ദം ൨൦൦-മാണ്ടു മുതൽ നെസ്തോർ വി
ശ്വാസത്തിൽ ഇരുന്നിരുന്നു എന്നും ആ കാലമെല്ലാം നെസ്തോർ പള്ളിക്രമങ്ങൾ
ഇവിടെ നടപ്പായിരുന്നു എന്നും സ്സുനാദോസിൽ "അപ്പോസ്തൊലകാലത്തെ നി
ൎമ്മല വിശ്വാസത്തെ നശിപ്പിച്ചു" എന്നും താരക സമ്മതിക്കുന്ന സ്ഥിതിക്കു മലങ്ക
രസഭ പരദേശാശ്രയം ഇല്ലാത്ത ഒരു സ്വാതന്ത്ര്യ സഭയായിരുന്നു എന്നു നവീകര
ണക്കാർ ഘോഷിക്കുന്ന അഭിപ്രായം തെറ്റാണെന്നു വരുന്നു. നെസ്തോർകാരുടെ
തായി സ്സുനാദോസു കാലത്തു ഇവിടെ പ്രചാരിച്ചിരുന്ന പുസ്തകങ്ങളിൽ അടങ്ങി
യിരുന്ന ഉപദേശങ്ങൾ അപ്പോസ്തൊല നിൎമ്മല ഉപദേശങ്ങളായിരുന്നു എന്നും
താരക സമ്മതിക്കുന്നതായി വരുന്നു. എന്നാൽ അന്നത്തെ പുസ്തകങ്ങളിൽ മരിച്ചവ
ൎക്കുവേണ്ടിയും പരിശുദ്ധന്മാരോടുമുള്ളപ്രാൎത്ഥനകളും വിശുദ്ധ കുർബ്ബാന സാക്ഷാൽ
ശരീരരക്തങ്ങളാണെന്നുള്ളഉപദേശവുംഅടങ്ങിയിരുന്നുഎന്നു പ്രത്യക്ഷമായികാണു
ന്ന സ്ഥിതിക്കു നവീകരണക്കാരുടെ ഉപദേശങ്ങൾ അപ്പോസ്തൊല്യ ഉപദേശ
ങ്ങളല്ലെന്നുകൂടെ താരക സമ്മതിക്കേണ്ടി വന്നിരിക്കുന്നു.

കേ. എം. സി.

~~~~~~~~~~~~~~~~~~~~~~~~

## എം. സി. മാത്തന്റെ നവീനോപദേശം.

മാവേലിക്കര യാക്കോബായപള്ളിയിൽവച്ചു, ചില കുഞ്ഞുങ്ങളെ സ്നാനപ്പെടു ത്തികഴിഞ്ഞശേഷം നവീകരണക്കാരുടെയും ഇംഗ്ലീഷുകാരുടെയും മൂല കൊടുപ്പിക ളുതെന്നു, എം. എ. ശെമ്മാശൻ അവർകൾ ഉപദേശിച്ചതായിട്ടു കഴിഞ്ഞ ഇടവ ത്തിലെ താരകയിൽ മാവേലിക്കര തഴക്കരനിന്നും എം. സി. മാത്തൻ ഒരു ചെറു ലേഖനം പ്രസിദ്ധപ്പെടുത്തുകയും, അതിലേക്കു യാക്കോബ്യരുടെ ആധാരം വോ ദിക്കുകയും ചെയ്തിരിക്കുന്നുവല്ലൊ? ഞാൻ അദ്ദേഹത്തിന്റെ ലേഖനത്തെ സംബ ന്ധിച്ചു ഒരു നിരൂപണം ചെയ്യുതിന്റെ ശേഷം ആധാരം കൊടുക്കുന്നതിനു ശ്ര മിക്കാം.

൧. മിസ്റ്റർ മാത്തന്റെ ലേഖനത്തിൽനിന്നു "സ്നാനപ്പെടുത്തി" എന്ന ക്രി യ ചെയ്തു കൎത്താവു്', ശീവറുഗീസു ശെമ്മാശൻ എം. എ. അവർകളാണെന്നാണു കാണുന്നതു. ഒരു സൎവ്വനാമപ്രയോഗംപോലും ഇല്ലാത്തതിനാൽ പട്ടക്കാരൻ സ്നാ നപ്പെടുത്തി എന്നു മിസ്റ്റർ മാത്തന്റെ ലേഖനത്തിൽനിന്നു ഭഗീരഥപ്രയത്നം ക ഴിച്ചാൽ അൎത്ഥം ഉണ്ടാകുന്നതല്ലാ. പ്രസ്തുത എഴുത്തിൽ പ്രസ്തുത ലിഖിതാവു, സൂ ചിപ്പിച്ചിരിക്കുന്നതും ഞാൻ എടുത്തുകാണിച്ചതുമായ അൎത്ഥത്തെ അചലാപിക്കുന്ന മനുഷ്യർ നമ്മുടെ ഇരു സമുദായങ്ങളിലും കാണുമൊ? എന്നു ഞാൻ ബലമായി സം ശയിക്കുന്നു. ഏതിനാൽ ശെമ്മാശൻ അവൎകൾ സ്നാനപ്പെടുത്തി എന്നുള്ള മിസ്റ്റ ർ മാത്തന്റെ ലേഖനത്തിനല്ലയോ, "പുതിയ ഉപദേശം" എന്നു നാമകരണം ചെയ്യേണ്ടതു.

൨. "സ്നാനപ്പെടുത്തിയ ഒരു ശിശുവിന്റെ മാതാവു ഒരു നവീകരണക്കാരി ആയിരുന്നു" എന്നു മിസ്റ്റർ മാത്തൻ വിശങ്കം ജല്പിക്കുന്നു. ഇതിൽനിന്നു നവീകര ണക്കാർ യാക്കോബ്യരുടെ മാമോദിസാ അംഗീകരിച്ചുംകൊണ്ടു യാക്കോബ്യപള്ളി യിൽവന്നു സ്നാനം കഴിപ്പിച്ചതാണെന്നാണു അനുമാനിക്കേണ്ടിയിരിക്കുന്നതു, അ ല്ലാതെ യാക്കോബ്യ പള്ളിയിൽ നവീകരണക്കാരിയെ ഈ ലക്ഷത്തിൽ ശിശുവി
~~~~~~~~~~~~~~~~~~~~~~~~

ന്റെ മാതാവാദിയാകാൻ തരമില്ലല്ലോ? ഇനിയും ഒരു യാക്കോബ്യൻ ഒരു നവീകരണക്കാരിയെ യാക്കോബായ കല്യാണാനുഷ്ഠാനശേഷം വിവാഹം ചെയ്തു എന്നു വിചാരിക്കാം. അപ്രകാരമുള്ള ഒരു സ്ത്രീ ആയിരുന്നാലും അവൾ കരണം കഴിഞ്ഞവൾ (നവീകരണക്കാരി) അല്ലല്ലോ? ഏതുപ്രകാരം നോക്കിയാലും മിസ്റ്റർ മാത്തൻ കൊണ്ടുവന്നിരിക്കുന്ന ലേഖനം സ്വസമുദായത്തിന്റെ നഗ്നത വെളിപ്പെടുത്തുവാൻ ചെയ്ത ഒരു കൌശലമാണെന്നു പ്രഥമതഃ ആൎക്കും തോന്നാവുന്നതാണ. ഇതും ഒരു "നവീനോപദേശം" തന്നെ

൩. അനേകം അപശബ്ദങ്ങളാൽ നിബിഡിതവും ഗൎഭശൂന്യവുമായ മിസ്റ്റർ മാത്തന്റെ ലേഖനം പൎയ്യാലോചന കൂടാതെ, താരകയിൽ ചേൎത്തു പ്രസിദ്ധപ്പെടുത്തിയ അഭിജ്ഞനായ താരകാധിപരെയല്ലാതെ ഈ വിഷയത്തിൽ മാത്തൻ മൂത്തതിനെ അപവദിക്കുന്നതിനു ഞാൻ തയാറില്ലാ. ഇപ്രകാരമുള്ള ഒരു ലേഖനം ഞാൻ ഇന്നുവരെ കണ്ടിട്ടില്ലാ. അതിനാൽ ഇതു "ഒരു പുതിയ ലേഖനവും" കൂടി ആകുന്നു.

൪. ആകെയുള്ള ദ്വാദശവരിയിൽ ക്രമത്തിലധികം തെറ്റുള്ള സ്ഥിതിക്കു "ഇങ്ങനെ പറയുന്നതിനു യാക്കോബ്യരുടെ ആധാരം" ചോദിച്ചിരിക്കുന്നതും "ഒരു പുതിയ" ചോദ്യംതന്നെ. എന്തെന്നാൽ തെറ്റുതടവിച്ച ബുദ്ധിയിൽനിന്നല്ലയോ? ചോദ്യവും അങ്കുരിച്ചതു.

൫. മിസ്റ്റർ മാത്തന്റെ ലേഖനം വായിച്ചാൽ കാൎയ്യഭാഗങ്ങൾ ഒന്നും ഇല്ലാത്തതിനാൽ അദ്ദേഹം "ഒരു പുതിയ" ലേഖകനാണെന്നും സംശയംവിനാ ഊഹ്യമാണ. എല്ലാസംഗതികൾക്കും കൂടി "മിസ്റ്റർ മാത്തന്റെ ജ്ഞാനാന്ധ്യം" എന്നു പറഞ്ഞാൽ കാൎയ്യം സമാപിച്ചു.

൬. പാപ്ലോസു ദ്വീപിൽവച്ചു ശുദ്ധ പൌലൂസ എലുമാസിനോടു "പിശാചിന്റെ മകനേ" എന്നും മറ്റും ചില കഠിന വാക്കുകൾ പ്രയോഗിച്ചപ്പോൾ, പൌലൂസ എത്രയോ ആഭാസവാക്കുകളും കുയുക്തികളും പ്രയോഗിച്ചു എന്നു എലുമാസിനും കൂട്ടൎക്കും തോന്നിയിരിക്കാവുന്നതു പോലെ, ആ നിലയിൽ നിന്നുകൊണ്ടു ശെമ്മാശൻ അവർകളുടെ പ്രസംഗത്തെ കേട്ട മിസ്റ്റർ മാത്തനും പരിഷകൾക്കും പുതിയ ഉപദേശമെന്നും മറ്റുമുള്ള യുക്തി ധാരാളം തോന്നാവുന്നതാണ. നവീകരണ സമുദായത്തിൽപെട്ട കത്തനാരുചേട്ടന്മാരും ഡാംഭികന്മാരായ ഉപദേശിമാരും മറ്റും പ്രസംഗമദ്ധ്യേ തട്ടിവിടുന്ന ആഭാസവാക്കുകളും നീചയുക്തികളും മറ്റും ചേൎത്തു പത്രസ്ഥലം നാറ്റിക്കുന്നതിനു ഞാൻ ഒരുമ്പെടുന്നില്ലാ. ചോദിച്ചാൽ പേരുസഹിതം പറഞ്ഞുതരാം. ഏകദേശം എട്ടുകൊല്ലങ്ങൾക്കു മുമ്പു കോട്ടയം അംഗ്ലിയാപള്ളിയിൽവച്ചു ആൎച്ചുഡീക്കൻ കോശി അവർകൾ പറഞ്ഞ പ്രസംഗത്തിൽ പരിശുദ്ധന്മാരോടു പ്രാൎത്ഥിക്കുന്നതു, "തരവഴി" ആണെന്നു പ്രസ്താവിച്ചതായി കേട്ടിട്ടുണ്ടു. അതിനു മിസ്റ്റർ മാത്തൻ ആധാരം ചോദിച്ചിരുന്നുവൊ?

(തുടരും) പി. കെ. മത്തായി.

---

## സൂചനകൾ.

ഒരു സമ്മാനം — വേദപുസ്തകതൎജ്ജമ സംബന്ധിച്ചു ദി- ശ്രീ. കോനാട്ടു മല്പാൻ അവർകൾക്കു മാമ്മലശ്ശേരി പള്ളിക്കാർ ഒരു സമ്മാനം കൊടുത്തിരിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

❖ ❖ ❖

"അയിരൂർ യാക്കോബായ യുവജനസംഘംവകയായി മിസ്റ്റർ ഒ- എം. ചെറിയാൻ വായിച്ച പ്രസംഗം തുടൎച്ചയായി ഈ പത്രികയിൽ പ്രസിദ്ധം ചെയ്തുപോരുന്നതു, വായനക്കാർ കണ്ടുപോരുന്നതാണല്ലൊ. ഈ പ്രാവശ്യം ചേൎത്തിരിക്കുന്നതു ആ പ്രസംഗത്തിന്റെ അവസാനമാണ. സമുദായഗതിയെ കൂലങ്കഷമായി പരിശോധിച്ചു സമുദായ ചരിത്രം വേദശാസ്ത്രം തത്വശാസ്ത്രം എന്നിവകളെ അടിസ്ഥാനമാക്കിയിട്ടുള്ള ഈ പ്രസംഗാംശം ഈ കാലവസ്ഥയ്ക്കു പ്രത്യേകം യോജിക്കു

ന്നതും എല്ലാവരും വായിച്ചിരിക്കേണ്ടതും ആണു. സമുദായായുസ്സിന്റെ ദൈൎഘ്യ ത്തിനേയും ദൈവോദ്ദേശങ്ങളുടെ വിസ്താരത്തേയും ആലോചിക്കാതെ, നാം കാണ്മാനും കേൾപ്പാനും ഇടയാകുന്ന സംഗതികൾക്കു മാത്രം യുക്തിവിരോധമായ പ്രാമാണ്യം കല്പിക്കുന്ന ആധുനികന്മാർ മിസ്റ്റർ ചെറിയാന്റെ അഭിപ്രായങ്ങളെ ചിന്താഹങ്ങളായി ഗണിക്കേണ്ടതാണു".

❖ ❖ ❖

താരകയുടെ വേറൊരു വക്രബുദ്ധി—കഴിഞ്ഞ പത്രികയിൽ ഇടവത്തിലെ താരക ഞങ്ങൾക്കു കിട്ടിയിട്ടില്ലെന്നു പ്രസ്താവിച്ചിരുന്നുവല്ലോ. ഞങ്ങളുടെ മേൽ കുറ്റം ആരോപിക്കാൻ എന്നു തോന്നുന്നു- കോട്ടയത്തു പഴയ സിമ്മനാരിയിൽ പഠിച്ചു താമസിക്കുന്ന ദി. ശ്രീ. പി. സി. സ്കറിയാ ശെമ്മാശൻ അവർകൾക്കു താരകയാപ്പീസിൽ നിന്നു താഴെ ചേൎത്തിരിക്കുന്ന ഒരെഴുത്തു കിട്ടിയിരിക്കുന്നു. "കഴിഞ്ഞ മാസത്തിൽ ശെമ്മാശ്ശനും നിരണത്തെ ഒരു ശെമ്മാശ്ശനും കൂടെ കോട്ടയത്തിനു പോയ കമ്പിനിവള്ളത്തിൽ ഞാനുംകൂടെ ഉണ്ടായിരുന്നതു ഓൎക്കുമല്ലോ. ആ സമയം പഴയ സിമ്മനാരിയിലേക്കുള്ള കറെ താരക ചെമ്മാച്ചൻ കൊടുത്തുകൊള്ളാമെന്നു പറഞ്ഞതനുസരിച്ചു ഞാൻ ചെമ്മാച്ചനെ ഏല്പിച്ചതും ഓൎക്കുമല്ലോ. ആ കൂട്ടത്തിൽ ഇടവകപത്രിക പത്രാധിപരുടെ മേൽവിലാസത്തിൽ ഒരു താരകയുണ്ടായിരുന്നല്ലോ, ആ താരക ചെമ്മാച്ചൻ കൊടുത്തിട്ടൊ കൊടുക്കാഞ്ഞിട്ടൊ എന്തൊ ഏതായാലും ഈ പ്രാവശ്യത്തെ പത്രികയിൽ പത്രാധിപക്കു താരക കിട്ടിയല്ലെന്നു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ഇതിന്റെ കാരണം എന്താണെന്നു മനസ്സിലാകുന്നില്ല. ദയവു ചെയ്തു മറുപടി അയച്ചുതരണമെന്നു അപേക്ഷിക്കുന്നു. എന്നു താരക റൈട്ടർ കേ. ഒ. കുഞ്ചൻ".

ഈ എഴുത്തിനെ സംബന്ധിച്ചു ടി. സ്കറിയാ ശെമ്മാശു അവർകൾ എഴുതിയിരിക്കുന്നതു:—"ഈ എഴുത്തിൽ പേർ പറയുന്ന കുഞ്ചൻ എന്ന ആളിനെ ഞാൻ അറികയില്ല. ഞങ്ങൾതമ്മിൽ കണ്ടതായും ഓൎക്കുന്നില്ല. അതിൽ പറയുന്നതുപോലെ താരക എന്നെ ഏല്പിച്ചിട്ടുമില്ല. എന്നു പി. സി. സ്കറിയാ ശെമ്മാശ്ശൻ.

മേൽ പകൎത്തിയ എഴുത്തിൽ താരക ഉദ്ദേശിച്ചിരിക്കുന്ന ശിമന്ത്രം എന്താണെന്നു വായനക്കാർ വിധിക്കട്ടെ.

❖ ❖ ❖

നവീകരണക്കാരുടെ നവീകരണം—ഒരു ലേഖകൻ എഴുതിയിരിക്കുന്നതു:— "യാക്കോബ്യരുടെ നവീകരണങ്ങളിൽ ഒന്നായി താരക പറയുന്നതു സുറിയാനിയിൽനിന്നും തൎജ്ജമ ചെയ്തു പള്ളിക്രമം ഉപയോഗിക്കുന്നതാണല്ലോ. നവീകരണക്കാർ ഈയിടെ തുടങ്ങിയിരിക്കുന്ന ഒരു നവീകരണം ഛൎദ്ദിപോലെ വിചാരിച്ചിരുന്ന ഞായറാഴ്ച കല്യാണം ആവൎത്തിക്കുന്നതും ആ കൎമ്മത്തിൽ സുറിയാനിയിൽ പ്രാൎത്ഥന കഴിക്കുന്നതുമാണു. ഇതു ഈയിടെ കോഴഞ്ചേരിൽ വച്ചു ഒരു പ്രധാനിയുടെ മകളെ കല്യാണം കഴിപ്പിച്ചതു ഞാൻ കണ്ടറിഞ്ഞതാണു. ഈ പ്രവൃത്തി നടത്തിയതു നവീകരണാഗ്രേസരൻ അയിത്രൂർ കശീശാതന്നെ ആയിരുന്നതിനാൽ ഇതു ഇപ്പോഴത്തെ ഒരു നവീകരണംതന്നെയാണെന്നു പറയുന്നതിനു സംശയമൊട്ടുമില്ല".

❖ ❖ ❖

മല്ലപ്പള്ളിൽനിന്നും പി. എ. എബ്രഹാം എഴുതുന്നതു.—കഴിഞ്ഞ ലക്കം താരകയിൽ സി. ഉമ്മൻ എന്നൊരാൾ "നുള്ളികൊടുക്ക എന്ന സംഗതി യാക്കോബ്യരുടെ ഏതു പ്രമാണത്തിലാണു പറഞ്ഞിരിക്കുന്നതു എന്നൊരു ചോദ്യവും കാണുന്നു. ഈ വിധത്തിലുള്ള അപ്രയോജനകരങ്ങളായ വാദങ്ങൾക്കായി പത്രസ്ഥലം അപേക്ഷിക്കുന്നതു യുക്തമല്ലല്ലോ. മലങ്കര സുറിയാനി സഭയിൽ പൂൎവികമായി നടന്നുവരുന്ന അനേക നടപടികൾക്കും പ്രമാണം അന്വേഷിച്ചാൽ കാണുമൊ എന്നു സംശയമാണു. നമ്മുടെ രാജ്യത്തിൽ മിക്കവാറും എല്ലാ ക്രിസ്തീയ വകുപ്പിലും വിവാഹസമയത്തു "മിന്നു കെട്ടുക" എന്നൊരു ഏൎപ്പാടു നടന്നുവരുന്നതും വിവാഹത്തിൽ സൎവ്വപ്രധാനമായ ഘട്ടം ഇതാണെന്നും നവീകരണത്തിൽ ഉൾപ്പെട്ട ചിലരുംതന്നെ വിചാരിച്ചും പ്രവൎത്തിച്ചും വരുന്ന ഒന്നാണു. മിസ്റ്റർ ഉമ്മൻ തന്നെ ഇതു പ്രവൎത്തിച്ച ആളല്ലെ എന്നും സംശയിക്കുന്നു. ഈ വിധത്തിൽ മിന്നു കെട്ടുന്നതു വിവാഹം

പൂർത്തിയാക്കുവാൻ ആവശ്യമെന്നു വേദത്തിൽ എവിടെ പറഞ്ഞിരിക്കുന്നു. അല്ലെങ്കിൽ അതിന്നു അടിസ്ഥാനം എന്തെന്നുള്ള സംഗതിക്കു മിസ്റ്റർ ഉമ്മൻ എന്തു മറുപടി പറയുമെന്നറിയുന്നില്ല. നുള്ളിക്കൊടുത്താൽ ഭ്രഷ്ട് ഉണ്ടെന്നു വിചാരിക്കയും ഒരു പാടില്ലെന്നു ശാഠ്യം പിടിക്കയും ചെയ്യുന്ന കൂട്ടർ താമസമെന്യെ 'മിന്നുകെട്ടു' ആദിയായി പ്രമാണത്തിൽ ഇല്ലാത്ത സകലതും ബഹിഷ്കരിക്കുമെന്ന് സ്വാത്മനാ വിശ്വസിക്കുന്നു.

❖ ❖ ❖

കല്ക്കത്തായിൽ ബിഷോപ്പ്സ് കോളജിൽ വേദശാസ്ത്രം (തീയോലൊജി) പഠിക്കുന്നതിനായി നിരണത്തു പള്ളി ഇടവക ടി. ശ്രീ. എൻ. ജി. കുറിയാക്കോസു ശെമ്മാശനെ കല്ക്കത്തായിക്കു അയച്ചിരിക്കുന്നു. റോമ്മാമേലദ്ധ്യക്ഷതയ്ക്കു കീഴല്ലാ പൌരസ്ത്യസഭകളിൽ ചേർന്നവരായി വൈദികസ്ഥാനത്തിന്നു പ്രവേശിക്കുന്നവർക്കു മാസം ൨൦ രൂപാ വീതം സ്കോളർഷിപ്പു കൊടുക്കുന്നതിന്നു ബീഷോപ്പു ഹീബർ സ്കോളർഷിപ്പു എന്നൊരു ഫണ്ടുണ്ടു. ഈ ഫണ്ടിൽനിന്നു സ്കോളർഷിപ്പു കൊടുക്കാമെന്നു എഴുതി വന്നതനുസരിച്ചാണു ടി. ശെമ്മാശനെ അയച്ചതു. ഈ കോളജിൽ പഠിപ്പിക്കുന്നതു ഹൈചർച്ച് ഉപദേശപ്രകാരമുള്ള വേദശാസ്ത്രമാകകൊണ്ടു സുറിയാനിസഭയുടെ ഉപദേശങ്ങൾക്കു അനുരൂപമായിട്ടാണു അവിടെ അഭ്യസിപ്പിക്കുന്നതു. ആ കോളജിന്റെ സ്ഥിതിയെക്കുറിച്ചു വിശ്വസ്തനായ ഒരു ഹൈചർച്ചു പാദ്രിയിൽനിന്നു കിട്ടിയ അറിവുപ്രകാരം "അതു സി- എം- എസിന്റെ ഒരു കോളജിന്റെ മാതൃകയാണെന്നു ഒരിക്കലും ധരിച്ചുപോകരുതു, നേരെ മറിച്ചു അതിലെ വൈദിക അഭ്യസനം കാതോലിക്കാകൂട്ടത്തെ ഉപദേശരീതി അനുസരിച്ചുള്ളതാണു".

ഒരു സുറിയാനിശെമ്മാശൻ ആ കോളജിൽ പഠിപ്പാൻ പോയെന്നു കേട്ടപ്പോൾ നവീകരണക്കാരും ഒരാളെ അയക്കാൻ വട്ടം കൂട്ടുന്നതായി ഒരാൾ പറകയുണ്ടായി. അവർ അങ്ങനെ ചെയ്യാൽ ഞങ്ങൾക്കു വളരെ സന്തോഷമാണു. അങ്ങനെയുള്ള കോളജിൽ വേദശാസ്ത്രം പഠിച്ച വൈദികന്മാർ നവീകരണത്തിൽ ഉണ്ടായാൽ ഉപദേശവിഷയത്തിൽ മൂടും ചുവടുമില്ലാത്ത സമ്പ്രദായം ഭേദപ്പെട്ടു "യാക്കോബ്യരുടെ മൂഢതകൾ"ക്കു എന്തൊ അടിസ്ഥാനമുണ്ടെന്നു സമ്മതിക്കേണ്ടി വരാവുന്നതാകയാൽ നവീകരണനേതാക്കളുടെ ഇടയിൽ ഈ ആലോചനയുണ്ടെങ്കിൽ അതു കഴിയുന്ന വേഗത്തിൽ നടന്നുകാണണമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു.

---

## ഗണനീയന്മാർ ആർ.

മിസ്റ്റർ എ. പീലിപ്പോസു അവർകളെ ശകാരിച്ച താരകയിലെ ഉപന്യാസത്തെ ഖണ്ഡിച്ചു എഴുതിയ മിസ്റ്റർ എം. മത്തായിയുടെ ലേഖനം കൊച്ചുപത്രാധിപരുടെ ചെകിട്ടിൽ തിമിൻ തിമിൻ എന്നു കൊണ്ടപ്പോൾ എത്തുകാതെ ഇതാ ഓടുന്നു. അതിന്നു താരക പറയുന്ന കാരണം മിസ്റ്റർ മത്തായി ഗണനീയൻ അല്ലന്നാണു. ഒരാളെ ഗണനീയനായി വിചാരിക്കാൻ വേണ്ട യോഗ്യതകൾ എന്തെല്ലാമാണെന്നു താരക പറഞ്ഞുതന്നിട്ടില്ലാത്തതിനാൽ ഞാൻ ചിലരോടു തിരക്കം ചെയ്തതിൽ ഗണനീയത്തിന്നു ആവശ്യപ്പെട്ട യോഗ്യത വിദ്യാഭ്യാസമാണെന്നു ഒരുത്തനും, സർക്കാർ ഉദ്യോഗമാണെന്നു വേറൊരുത്തനും, സ്വത്താണെന്നു മറ്റൊരാളും ഇങ്ങനെ ഓരോരുത്തർ ഓരോ വിധം പറയുന്നു. ഈ തോതു വച്ചുംകൊണ്ടു താരകാധിപരേയും മിസ്റ്റർ മത്തായിയേയും ഞാൻ താരതമ്യപ്പെടുത്തി പരിശോധിച്ചു വിദ്യകൊണ്ടു നോക്കിയാൽ താരകാധിപർക്കു തോൽവി സർട്ടിപ്പിക്കെറ്റു നാലാറു വാങ്ങിച്ചു സൂക്ഷിച്ചിട്ടുണ്ടു. മിസ്റ്റർ മത്തായിക്കു ഒന്നുമില്ല. സർക്കാർ ഉദ്യോഗാവസ്ഥ നോക്കിയാൽ രണ്ടുപേർക്കുമില്ല. സ്വത്തുകൊണ്ടു നോക്കിയാൽ സിവിൽനിയമപ്രകാരം ഒരു പാപ്പർക്കു വേണ്ട ലക്ഷണങ്ങൾക്കെല്ലാം പൂർണ്ണനാണു നമ്മുടെ താരകാധിപർ എന്നു മുമ്പൊരിക്കൽ പത്രികയിൽ കണ്ടതിന്നു എതിർവാദമില്ലാഞ്ഞതിനാൽ സമ്മതിച്ചതായി വിചാരിക്കണം. മിസ്റ്റർ മത്തായി ആ പതനത്തിൽ എത്തിയിട്ടില്ല. അതിനാൽ എന്റെ അറിവിൽ കിട്ടിയ തോതിൻപ്രകാരം കൂടുതൽ ഗണനീയതാ-

മിസ്റ്റർ മത്തായിക്കാണു. ആ സ്ഥിതിക്കു അദ്ദേഹത്തോടു മറുപടി പറകയില്ലെന്നു താരക പറയുന്ന ശാഠ്യത്തിനു പറയേണ്ട പേർ പ്രശംസ എന്നൊ, നിശ്ശബ്ദമെന്നൊ, അധികപ്രസംഗമെന്നൊ, വക്രബുദ്ധി എന്നൊ, ഈ കാലത്തെ രക്ഷാലക്ഷണമെന്നൊ എന്താണെന്നു ആരെങ്കിലും പറഞ്ഞുകേട്ടാൽ കൊള്ളാം.

സി. ജേക്കബ്.

---

## നവീകരണമേല്പട്ടസ്ഥാനം.

നവീകരണത്തിലെ മേല്പട്ടസ്ഥാനത്തിന്റെ അസാധുത്വത്തെ പറ്റിയുണ്ടായ തൎക്കത്തിൽ വാദവിഷയത്തിൽ പ്രവേശിക്കാതെ കഴിച്ചുകൂട്ടുവാൻ താരക കാണിക്കുന്ന പരാക്രമം ഒട്ടും ചില്ലറയല്ല. ഇവരുടെ സ്ഥാനോത്ഭവം കഴിഞ്ഞുപോയ മത്ത്യൂസ അത്താനാസ്യോസ മെത്രാനിൽ നിന്നാണെന്നുള്ളതിനു സംശയമില്ല. ചതി, കള്ളസത്യം, കള്ളഒപ്പു മുതലായ ദുഷ്പ്രവൃത്തികളെ പ്രയോഗിച്ചു സമ്പാദിക്കുന്ന സ്ഥാനവും തന്റെ മേല്പട്ടക്കാരന്റെ മുടക്കുള്ളപ്പോൾ അതിനെ വെളിപ്പെടുത്താതെ ലഭിക്കുന്ന സ്ഥാനവും ആരംഭത്തിലെ അസാധുവാണെന്നു വേദശാസ്ത്രാനുസരണം നവീകരണ ചെങ്ങാതിമാരായ അംഗ്ലിയാബിഷോപ്പന്മാർ ഐകകണ്ഠ്യേന സ്ഥാപിച്ചിരിക്കുന്നു. വേദശാസ്ത്രപ്രകാരമൊ എല്ലാ സഭകളും ഐകകണ്ഠ്യേന സമ്മതിച്ചിരിക്കുന്ന കാനോൻപ്രകാരമൊ സ്ഥാനത്തെ അസാധുവാക്കുന്ന ന്യൂനതകൾ എന്തെല്ലാമുണ്ടൊ അവയെല്ലാം മത്ത്യൂസ അത്താനാസ്യോസിൽ പൂൎണ്ണമായിരിക്കുന്നതിനാൽ അദ്ദേഹം ആരംഭത്തിലെ സ്ഥാനരഹിതനാണെന്നുള്ളതാണു നവീകരണസ്ഥാനത്തെ സംബന്ധിക്കുന്ന ഒന്നാമത്തെ ചാൎജ്ജ്. ഈ ചാൎജ്ജ് ബലമില്ലാത്തതൊ നവീകരണസ്ഥാനത്തോടു ചേരാത്തതൊ അല്ലെന്നു തെളിയിക്കുന്ന പക്ഷം മുടക്കുമൂലം സ്ഥാനം അസാധുവായിപ്പോയി എന്നുള്ളതു രണ്ടാമത്തെ ചാൎജ്ജാകുന്നു. സൎവ്വപ്രധാനവും അടിസ്ഥാനവുമായ ൧-ാമത്തെ ചാൎജ്ജിനെപറ്റി യാതൊരു സമാധാനവും പറയാതെ മത്ത്യൂസ അത്താനാസ്യോസ മുടക്കപ്പെടുന്നതിനു മുമ്പു അദ്ദേഹത്തിൽ നിന്നു പട്ടമേറ്റിട്ടുള്ളവരെ വീണ്ടും പട്ടം കൊടുക്കാതെ സ്വീകരിച്ചു എന്നു നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു മൊഴി കൊടുത്തിട്ടുണ്ടെന്നു പറഞ്ഞുംകൊണ്ടു നവീകരണസ്ഥാനത്തെ സാധുവാക്കാമെന്നാണു താരകയുടെ ഭാവം.

൧. താരക പറയുംപ്രകാരം തിരുമനസ്സുകൊണ്ടു മൊഴി കൊടുത്തിട്ടുണ്ടെന്നുതന്നെ തീൎച്ചപ്പെടുത്താൻ പാടില്ലെന്നു റിക്കാൎട്ടുകൾ പരിശോധിച്ചപ്പോൾ ഞങ്ങൾക്കു മനസ്സിലായിരിക്കുന്നു. റോയൽകോട്ടിൽ നിന്നും തൎജ്ജമ ചെയ്തച്ചടിച്ചിട്ടുള്ള ഇംഗ്ലീഷുപുസ്തകത്തിൽ ഉണ്ടെന്നാണു താരക പറയുന്നതു. മൊഴി കൊടുത്തതു മലയാളത്തിൽ ആയിരുന്നു. അതിനു റിക്കാൎട്ടു ചെയ്തതു ജഡ്ജിയുടെയും ഗുമസ്ഥന്റെയും കയ്യക്ഷരത്തിൽ ആയിരുന്നു. ദൈവദൂതൻതന്നെ വന്നാലും വായിക്കാൻ കഴിയുമൊ എന്നു സംശയിക്കപ്പെടത്തക്ക മാതൃകയിലാണു അസ്സൽ മൊഴി ഇരിക്കുന്നതു എന്നു അപ്പോൾ ഹാജരുണ്ടായിരുന്ന ഞങ്ങൾക്കു ബോദ്ധ്യപ്പെട്ടിട്ടുണ്ടു. ഇതിൽനിന്നു ഹൈക്കോൎട്ടിലെ ഒരു ഗുമസ്ഥൻ തൎജ്ജമ ചെയ്തതാണു താരക കാണിക്കുന്ന ആധാരം. സിമ്മനാരികേസിൽ ചെയ്തിട്ടുള്ള തൎജ്ജമയിൽ പല പിശകുകൾ വിസ്താരമദ്ധ്യേ കണ്ടുപിടിക്കയുണ്ടായിട്ടുണ്ടു. അതിനാൽ താരക ആശ്രയിക്കുന്ന ഭാഗം ശരിയായ തൎജ്ജമയാണൊ എന്നു നിൎണ്ണയിപ്പാൻ അസ്സൽതന്നെ കാണണം. സാക്ഷികൾ മൊഴി കൊടുക്കുമ്പോൾ കുറിച്ചെടുത്ത നോട്ടുകൾ ഞങ്ങളുടെ കൈവശമുണ്ടു. താരക പകൎത്തിയിരിക്കുന്ന ഭാഗം ഈ നോട്ടിൽ കാണുന്നതു ഇപ്രകാരമാകുന്നു:-"അത്താനാസ്യോസിനെ പാത്രിയൎക്കീസു മുടക്കുന്നതിനു മുമ്പു പട്ടമേറ്റവരെ വേറെ പട്ടം കൊടുത്തു എടുത്തൊ എന്നറിവില്ല" ഞങ്ങളുടെ കൈവശമുള്ള നോട്ടു മൊഴി കൊടുക്കുന്ന സമയം കേട്ടു കുറിച്ചെടുത്തിട്ടുള്ളതാണു. അടയാളത്തോടുകൂടെ വാങ്ങിച്ചിട്ടുള്ള ശരിപകൎപ്പില്ലാഞ്ഞതിനാൽ ഇതിനെ ആധാരമാക്കണമെന്നല്ല, അസ്സലൊ അസ്സലിന്റെ ശരിപകൎപ്പൊ കാണാതെ തീൎച്ചപ്പെടുത്താൻ പാടില്ലെന്നത്രെ ഞങ്ങൾ പറയുന്നതു.

താരക പകൎത്തിയ ഭാഗത്തെ അവിശ്വസിപ്പാൻ വേറെയും കാരണങ്ങൾ ഉണ്ടു. മുടക്കു എന്നു മൊഴിയിൽ പറയുന്നതെല്ലാം മാർ ക്രൂറിലോസു ബാവാ കൊണ്ടുവന്നതായി പറയുന്ന മുടക്കിനെക്കുറിച്ചാണു. ആ മുടക്കിനുമുമ്പു മത്ത്യൂസ അത്താനാസ്യോസ ആൎക്കും പട്ടം കൊടുത്തിട്ടില്ല. പട്ടം കൊടുത്തതായി ഒരാളിന്റെയെങ്കിലും പേർ പറയാമെങ്കിൽ താരകാധിപൎക്കു ഒരു ചെറിയ സമ്മാനം തരാൻ ഞങ്ങൾ തയാറുണ്ടു. ഏതു മുടക്കിനെ ഉദ്ദേശിക്കുന്നുവൊ ആ മുടക്കിനുമുമ്പു ആരും മത്ത്യൂസ അത്താനാസ്യോസിനോടു പട്ടമേറ്റിട്ടില്ലെങ്കിൽ മുടക്കിനുമുമ്പു പട്ടമേറ്റവർ വീണ്ടും പട്ടം കൂടാതെയാണൊ എടുത്തതെന്നു ഒരു വക്കീൽ ചോദിച്ചാൽ അറിവില്ലെന്നു പറയാവുന്നതാണു. അതിനാലും താരക പകൎത്തിയിരിക്കുന്ന മൊഴിയിൽ എന്തെങ്കിലും പിശകുണ്ടായിരിക്കണമെന്നു വിചാരിപ്പാൻ ഇതും ഒരു മതിയായ കാരണമാണു.

ഇനി വേറൊന്നുകൂടെ ആലോചിക്കാം. സിമ്മനാരികേസിലെ സാരനിൎണ്ണയത്തിൽ ൫൯-ാം ഫായൻറു താഴെ ചേൎക്കുന്നു.

"കഴിഞ്ഞുപോയ മാർ അത്താനാസ്യോസ മെത്രാനായി നിയമിക്കപ്പെട്ടതു അദ്ദേഹം പ്രവൎത്തിച്ച വല്ല ചതിപ്രയോഗത്താലും ആയിരുന്നൊ? അതിനാൽ അദ്ദേഹത്തിന്റെ സ്ഥാനാഭിഷേകം ആരംഭത്തിങ്കലെ അസാധുവായിരുന്നുവൊ?"

ഇങ്ങനെ ഒരു ഫായൻറു ഒരു കേസിൽ ഏൎപ്പെടുത്തണമെങ്കിൽ ഏതെങ്കിലും ഒരു കക്ഷി ഈ തൎക്കം കേസിൽ പുറപ്പെടുവിച്ചിരുന്നിരിക്കണം. വാദിഭാഗത്തുനിന്നു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായാൽ അല്ലാതെ ആ തൎക്കം പുറപ്പെടുവിക്കാൻ ആ കേസിൽ വേറെ കക്ഷികൾ ഇല്ലായിരുന്നു. ആ സ്ഥിതിയ്ക്കും താരക പകൎത്തുന്ന വാചകത്തിന്റെ യഥാസ്ഥിതി അസ്സൽ കണ്ടു തീരുമാനിക്കേണ്ടതാണെന്നുള്ളതിനു സംശയമില്ല.

൨. ഇനി തിരുമനസ്സുകൊണ്ടു താരക പറയുന്നതുപോലെ ഒരു മൊഴി കൊടുത്തു എന്നുതന്നെ വിചാരിച്ചാലും ആ തൎക്കത്തിലേക്കു താരകയെ സഹായിക്കയില്ല. മുടക്കിനുമുമ്പു ആരും മത്ത്യൂസ അത്താനാസ്യോസിൽനിന്നു പട്ടമേറ്റിട്ടില്ലെങ്കിൽ ഓൎമ്മപിശകു എന്നല്ലാതെ അതിനെക്കുറിച്ചു വിചാരിക്കാൻ പാടില്ല. അഥവാ മുടക്കുവരെ അദ്ദേഹത്തെ ശരിയായ മെത്രാൻ എന്നു വിചാരിച്ചിരുന്നു എന്നു വന്നാൽ എന്തു? സ്ഥാനപ്രാപ്തിയ്ക്കു മത്ത്യൂസ മെത്രാൻ ചെയ്ത ചതിപ്രയോഗങ്ങളെക്കുറിച്ചു കുറെനാളേക്കു വ്യവസ്ഥയായ അറിവു കിട്ടാതെയിരുന്നാൽ ഇങ്ങനെ വരാവുന്നതല്ലയൊ. ഇതുപോലെ പല കാരണങ്ങളെ ആലോചിച്ചാൽ വലിയ തിരുമേനിയുടെ മൊഴിയിൽനിന്നു നവീകരണ സ്ഥാനം സാധുവാക്കാൻ ശ്രമിച്ചാൽ സാധിക്കയില്ലെന്നു സ്പഷ്ടമാകുന്നു.

മേല്പട്ടസ്ഥാനം ആത്മീയമാണ. ഒരാളിന്റെ സ്ഥാനത്തിനു നാലു ന്യൂനതകൾ ഉണ്ടെന്നു വാദം പുറപ്പെട്ടിരിക്കുന്നു എന്നിരിക്കട്ടെ. അതിൽ ഏതെങ്കിലും ഒന്നു ശരിയാണെന്നു കാണുന്നപക്ഷം മറ്റുള്ള മൂന്നു ആക്ഷേപങ്ങളും നിസ്സാരങ്ങളായിരുന്നാലും ആ സ്ഥാനം അസാധുവായിട്ടെ ഇരിക്കയുള്ളൂ. അതിനാൽ നവീകരണസ്ഥാനസാധുത്വത്തെ സ്ഥാപിക്കാൻ താരകയ്ക്കു ധൈൎയ്യവും ചുണയുമുണ്ടെങ്കിൽ സ്ഥാനത്തിന്റെ ആരംഭംമുതൽ തുടങ്ങട്ടെ. അതിനായി താരകയെ ഞങ്ങൾ വീണ്ടും പോർ വിളിക്കുന്നു.

---

## പുതിയ മെത്രാച്ചന്മാരുടെ എഴുന്നെള്ളത്തു.

നി. വ. ദി. ശ്രീമാന്മാരായ മാർ ഒസ്താത്യോസു, മാർ ക്രൂറിലോസു, മാർ ഗീവറുഗീസ ദീവന്നാസ്യോസു ഈ തിരുമേനികൾ ഈ മാസം ൨൩-ാം നു സുഖേന ബൊമ്പായിൽ എത്തിയിരിക്കുന്നതായി കമ്പി കിട്ടിയിരിക്കുന്നു. ഇവർ പെട്ടുസെഡിൽനിന്നു പുറപ്പെടുന്നതായി അറിയിച്ചിരുന്ന കമ്പിയിലെ അവധിയ്ക്കു പുറപ്പെടുവാൻ തരം കിട്ടാഞ്ഞതിനാൽ ഒമ്പതു ദിവസംകൂടെ താമസിക്കേണ്ടിവന്നതു കൊണ്ടാണു ബൊമ്പായിൽ എത്താൻ ഇത്രത്തോളം താമസിച്ചതു. ഊൎശ്ലേമിൽ

## പത്രിക വിലവിവരം

| | ബ്രിട്ടീഷു രൂപാ | ണ. |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൪ | ൪൨ |
| ഒററപ്രതിക്കു | ,, | ൨ |

പരസ്യക്കൂലി

| | | |
|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു വരി ഒന്നിന്നു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും ടി.ഷ് | ,, | ൪൮ |

# NOTICE

പത്രികസംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു മാർ തോമ്മസു അച്ചുകൂട്ടം മാനേജർക്കു മേൽവിലാസംവച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടച്ചുകൊള്ളേണ്ടതാകുന്നു.


---

നിന്നു ഇവരെ യാത്രയയപ്പാൻ അവിടെയുള്ള എല്ലാസഭകളിലേയും പാത്രിയർക്കീസന്മാർ, മെത്രാന്മാർ, റെമ്പാന്മാർ മുതലായ വൈദികന്മാരും ജനങ്ങളും വിശുദ്ധ മർക്കോസിന്റെ ദയറായിൽ ഹാജരുണ്ടായിരുന്നു. എല്ലാവരും അന്യോന്യം യാത്ര പറഞ്ഞു പാത്രിയർക്കീസന്മാർ ഒഴികെയുള്ള എല്ലാവരും കൂടി തീവണ്ടിസ്റ്റേഷ്യൻവരെ അനുഗാമികളായി വന്നു. ഇവരെ വണ്ടിയിൽ കയററുകയും ഒരു റെമ്പാൻ ജോപ്പാവരെ വന്നു കപ്പലിൽ കയററുകയും ചെയ്തു. പോർട്ടുസെഡിൽ എത്തി ഇന്ത്യയ്ക്കുള്ള കപ്പൽ കയറാൻ നിശ്ചയിച്ചു ഇവിടെയ്ക്കു കമ്പി അടിച്ചുകഴിഞ്ഞശേഷം അലക്സന്ത്രിയാ പാത്രിയർക്കീസു ബാവാതിരുമനസ്സിലെ ആവശ്യപ്രകാരം ഒരു മെത്രാനും രണ്ടു കോജാമാരും (പ്രധാനികളും) വന്നു ഇവരെ കയറ്റി, അലക്സന്ത്രിയാ മുതലായി ഇഗുപ്തായക്കാരുടെ ആസ്ഥാനങ്ങളിലേക്കു ക്ഷണിച്ചു അവരുടെ ചിലവിന്മേൽ കൊണ്ടുപോയി. അലക്സന്ത്രിയാ പാത്രിയർക്കീസ ഇവരെ യഥായോഗ്യം ബഹുമാനിച്ചു സല്ക്കരിച്ചു. മിസ്രയിമിലുള്ള പ്രാചീന സ്ഥംഭങ്ങളെയെല്ലാം ഇവരെ കാണിച്ചു. ഇങ്ങനെ പഴയ ഇസ്രായേലിന്റെ അടിമവീടായിരുന്ന മിസ്രയിമിലെ വിശേഷങ്ങളെയെല്ലാം കണ്ടു വീണ്ടും പോർട്ടുസെഡിൽ എത്തി കപ്പൽ കയറിപോരികയായിരുന്നു.

നമ്മുടെ ഈ വന്ദ്യപിതാക്കന്മാർ തലസ്ഥാനമായ കോട്ടയത്തു എത്തുമ്പോൾ വളരെ ആഘോഷത്തോടുകൂടി എതിരേററു കൊണ്ടുവരണമെന്നാണ നിശ്ചയിച്ചിരിക്കുന്നതു. സുറിയാനി കണക്കിൽ കർക്കടകം ൨-ാംനു- വെള്ളിയാഴ്ച കാലത്തു എട്ടുമണിക്കു കുമരകത്തുനിന്നും അനേകം ചുണ്ടൻ, ഓടി മുതലായ വള്ളങ്ങളുടെ അകമ്പടിയോടുകൂടെ പുറപ്പെട്ടു ഈ സിമ്മനാരിയിൽ എത്തി വലിയ തിരുമേനിയെ ആലിംഗനം ചെയ്തു ശിശ്രൂഷകൾ കഴിക്കും. അനന്തരം ഇവിടെ അദ്ധ്യായനം ചെയ്യുന്ന ശെമ്മാശന്മാരുടെ വകയായി സുറിയാനിയിൽ ഒരു മംഗളപത്രവും സമ്മാനവും, സി. എം. എസ. കോളെജിൽ പഠിച്ചുവരുന്ന സുറിയാനിവിദ്യാർത്ഥികളുടെ വകയായി ഇംഗ്ലീഷിൽ ഒരു മംഗളപത്രവും സമ്മാനവും സമർപ്പിക്കപ്പെടും. ഇവ കഴിഞ്ഞു മാർ ദീവന്നാസ്യോസ സിമ്മനാരിയിലേക്കു ഒരു ഘോഷയാത്രയും അവിടെവച്ചു സുറിയാനി മഹാജനസഭയുടെതായി ഒരു മംഗളപത്രസമർപ്പണവും ഉണ്ടാകുന്നതാണ. ഈ യാത്രയും വളരെ ആഘോഷങ്ങളോടുകൂടിയായിരിക്കും.

ഈ വന്ദ്യപിതാക്കന്മാർ ചിരകാലം ജീവികളായിരുന്നു സുറിയാനി സഭയ്ക്കു ഇവർമൂലം സമാധാനവും ഐശ്വര്യവും ഉണ്ടാകേണ്ടതിനു വായനക്കാർ ദൈവത്തെ പ്രാർത്ഥിക്കണമെന്നപേക്ഷിക്കുന്നു.